# മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനം.

## ഒരു നവീന സൃഷ്ടിയോ?



# മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനം

## ഒരു നവീന സൃഷ്ടിയോ?

റവ. ഡോ. കെ. സി. തോമസ്
കുററിക്കണ്ടത്തിൽ

പ്രസാധകർ:
മലങ്കരസഭാ സംരക്ഷണ സമിതി
എം. ഡി. സിമ്മനാരി കോട്ടയം—1

—വിതരണം—
ഓർത്തഡോക്സ് ചർച്ച് ബുക്കഹൌസ്
എം. ഡി. കമ്മേർഷ്യൽ സെൻറർ
കോട്ടയം—1

1972] [വില. 75 പൈസ

Ascabiol - [illegible]

(Malayalam)

MAR THOMASLEEHAYUDAE SIMHASANAM
ORU NAVEENA SRISHTIYO?

Author:
REV. DR. K. C. THOMAS

Published By:
The Malankara Sabha Samrakshana Samithi,
M. D. Seminary, Kottayam-1

Distributors:
ORTHODOX CHURCH BOOK HOUSE, KOTTAYAM,

Printed at the
CATHOLICATE PRESS
KOTTAYAM-4.

Price Ps. 75



# ആമുഖം

മലങ്കരസഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായതെന്നും, അതിന്റെ മേലദ്ധ്യക്ഷന്മാർ മാർത്തോമ്മാശ്ലീഹായുടെ പിൻഗാമികളാണെന്നും പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു വസ്തുതയാണു്. മലങ്കരസഭാ മേലദ്ധ്യക്ഷന്മാർ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢരായിരിക്കുന്നുവെന്നു് അവകാശപ്പെടുമ്പോഴും മലങ്കരസഭയുടെ പൗരാണികത്വത്തെ ആവർത്തിച്ചു പ്രഖ്യാപനം ചെയ്യുക മാത്രമാണു ചെയ്യുന്നതു്, വിദേശസഭാമേലദ്ധ്യക്ഷന്മാരും, ചരിത്രകാരന്മാരും അംഗീകരണം നൽകിയിട്ടുള്ളതും മലങ്കരസഭാ മേലദ്ധ്യക്ഷന്മാർ അവരുടെ ഔദ്യോഗിക കല്പനകളുടെ മേലെഴുത്തുകളിൽകൂടി പുരാതനകാലം മുതൽ ആവർത്തിച്ചാവർത്തിച്ചു് പ്രഖ്യാപനം ചെയ്തിട്ടുള്ളതുമായ ഈ സത്യത്തെ ചോദ്യംചെയ്തുകൊണ്ടും, മാർത്തോമ്മാശ്ലീഹാ ഒരു പുരോഹിതൻപോലുമല്ലായിരുന്നുവെന്നും, മാർത്തോമ്മായുടെ സിംഹാസനം ഒരു നവീന സൃഷ്ടിയാണെന്നും പ്രഖ്യാപിച്ചുകൊണ്ടും യാക്കോബു് തൃതീയൻ പാത്രിയർക്കീസുബാവാ ഒരു പുതിയ വാദം ഉന്നയിക്കുകയും മലങ്കരെയുള്ള ചിലർ അതേറ്റുപാടുകയും ചെയ്തുകണ്ടപ്പോൾ തത്സംബന്ധമായ രേഖകൾ പരിശോധിച്ചു് സത്യാവസ്ഥ ഗ്രഹിക്കണമെന്നും സഭാംഗങ്ങളെ ഗ്രഹിപ്പിക്കണമെന്നും ആഗ്രഹമുണ്ടായി. ഇങ്ങനെയുള്ള വിവാദങ്ങൾ ഉണ്ടാകുമ്പോൾ അവയെപ്പററി പഠിച്ചു് യഥാർത്ഥസ്ഥിതി സഭാംഗങ്ങളെ അറിയിക്കുന്നതിനുള്ള ധാർമ്മികബാദ്ധ്യതയും വിശിഷ്യാ സിംഹാസനവിവാദം ചരിത്രപരമായതിനാൽ സഭാചരിത്രഗവേഷകർക്കുള്ള പ്രത്യേക ചുമതലയും ഓർമ്മിപ്പിച്ചുകൊണ്ടു് സഭാംഗങ്ങളിൽനിന്നു കിട്ടിയ അനേകമനേകം കത്തുകളും ഈ ലഘുഗ്രന്ഥരചനയ്ക്കു് പ്രേരകമായി ഭവിച്ചു. 1972 ആഗസ്റ്റ് മാസം 24-ാം തീയതി കൂടിയ മാനേജിംഗ്കമ്മററിയോഗത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തെപ്പററിചെയ്ത ചരിത്രപരമായ വിശകലനമാണു് ഈ ഗവേഷണത്തിനു് അടിസ്ഥാനമായി ഭവിച്ചതു്. സഭയുടെ കേന്ദ്ര ആഫീസിലും, മാവേലിക്കര, പുത്തൻകാവു് മുതലായ പുരാതന പള്ളികളിലും ഉണ്ടായിരുന്ന കല്പനകളും മററു രേഖകളും പരിശോധിച്ചു് തയാറാക്കിയിരിക്കുന്ന ഈ ചെറുപുസ്തകം, സത്യാന്വേഷകരായ സഭാംഗങ്ങൾക്കു് മാർഗ്ഗദർശനം നൽകുമെന്നു വിശ്വസിക്കുന്നു.

കോട്ടയം,
1-11-1972.

ഫാ. കെ. സി. തോമസ്
കാററിക്കണ്ടത്തിൽ

# മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനം

## അദ്ധ്യായം I

### ആമുഖം

മലങ്കര സഭാംഗങ്ങളുടെ ഇടയിൽ ഇപ്പോൾ വളരെ ഒച്ചപ്പാടുണ്ടാക്കിക്കൊണ്ടിരിക്കുന്ന ഒരു വിഷയമാണ് മാർ തോമ്മാ ശ്ലീഹായുടെ സിംഹാസനകാര്യം. മാർ തോമ്മാ ശ്ലീഹായിക്കു സിംഹാസനമേ ഇല്ലെന്നു ഒരു കൂട്ടർ പറയാറുണ്ട്. അവർ ഈ വിഷയത്തെപ്പറ്റി വേണ്ടത്ര ജ്ഞാനമുള്ളവരാണെന്നു പറയുവാൻ കഴിയുകയില്ല. അല്പജ്ഞാനവും ദുർവാശിയുമാണ് പലരിലും കാണുന്നത്. 1900 കൊല്ലങ്ങളിൽപരം പഴക്കമുള്ള മലങ്കര സുറിയാനി സഭാംഗങ്ങളെ സദോപദേശങ്ങളുടെ കേവലം ബാലപാഠങ്ങൾ പോലും പറഞ്ഞു മനസ്സിലാക്കേണ്ടിവരുന്ന ഗതികേട് കഷ്ടമെന്നേ പറയാൻ നിവൃത്തിയുള്ളു.

### സിംഹാസനം എന്നാൽ എന്താണ്?

സിംഹാസനം (Throne) രാജകീയ അധികാരവും സ്ഥാനവുമാകുന്നു. (Sovereign power and dignity) രാജാക്കന്മാർ, രാജ്ഞികൾ, മേല്പട്ടക്കാർ മുതലായവരുടെ ഇരിപ്പിടങ്ങൾക്ക് അവരുടെ അധികാരപ്രതീകങ്ങളെന്ന നിലയിൽ സിംഹാസനങ്ങൾ എന്നു പറഞ്ഞുവരുന്നു. ഒരു ബിഷോപ്പിനു ഇരിക്കുന്നതിനു അദ്ദേഹത്തിന്റെ ഭദ്രാസനദേവാലയത്തിൽ (Cathedral Church) സജ്ജമാക്കിയിരിക്കുന്ന ഇരിപ്പിടത്തിന് സിംഹാസനമെന്നാണു പറയുന്നത്. രാജാക്കന്മാരുടെയും, രാജ്ഞികളുടെയും, ബിഷോപ്പന്മാരുടെയും മറ്റും ഭരണാധികാരത്തിന്റെ ചിഹ്നങ്ങളിൽ ഒന്നാണു സിംഹാസനം. അത് അവരുടെ ഇരിപ്പിടത്തേക്കാൾ അധികാരത്തെ സൂചിപ്പിക്കു-

ന്നതാകുന്നു. (Symbol of Royalty and Regal authority) ഏതു നിഘണ്ടുവിലോ എൻസൈക്ലോപീഡിയായിലോ നോക്കിയാലും മേല്പറഞ്ഞ ആശയങ്ങൾ കാണാവുന്നതാണ്. സിംഹാസനം കൂടാതെ അധികാരചിഹ്നമായി രാജാക്കന്മാർക്കു ചെങ്കോലും മേല്പട്ടക്കാർക്കു് അംശവടിയുമുണ്ട്. രാജകീയാധികാരം ഭരണീയരിൽനിന്നും സിദ്ധിക്കുന്ന അധികാരമല്ല. ഭരണീയരുടെമേൽ മുകളിൽനിന്നും പ്രയോഗിക്കുന്ന അധികാരമാണ്. ഒരു ജനകീയസംവിധാനത്തിൽ അധികാരം ജനങ്ങളിൽനിന്നും സിദ്ധിക്കുന്നതിനാൽ സിംഹാസനത്തിനു സ്ഥാനമില്ല.

പ്രാചീന ക്രൈസ്തവ സഭകളുടെ ഭരണസംവിധാനം ജനകീയമല്ല. ദൈവത്തിൽനിന്നും മേല്പട്ടക്കാർക്കു ലഭിച്ചിട്ടുള്ള അധികാരപ്രയോഗമാണ്, അതിനെ എപ്പിസ്ക്കോപ്പൽ ഭരണരീതിയെന്നു പറയുന്നു. 'നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല; ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു; നിങ്ങളെ നിയമിച്ചുമിരിക്കുന്നു (ordained or appointed) (വി. യോഹന്നാൻ 15: 16). ക്രിസ്തുസഭയുടെ ഭരണക്രമത്തിന്റെ അടിസ്ഥാനം ഇതാണ്. സഭാമേധാവികളുടെ അധികാരം ദൈവത്തിന്റെ തെരഞ്ഞെടുപ്പിലും നിയമനത്തിലും അധിഷ്ഠിതമാണ്. ഭരണീയരായ ജനങ്ങളിൽനിന്നും ലഭിക്കുന്നതല്ല. മേല്പട്ടക്കാരെ തെരഞ്ഞെടുക്കുകയും നിയമിക്കുകയും ചെയ്യുന്ന സംഘങ്ങളിലും വ്യക്തികളിലുംകൂടെ പ്രവത്തിക്കുന്നതു് പരിശുദ്ധാത്മാവാണ്.

## സിംഹാസനം വേദാനുസരണം

മേല്പട്ടക്കാരുടെ സിംഹാസനാവകാശം ചിലർ വിചാരിക്കുന്നതുപോലെ അക്രൈസ്തവമോ, സുവിശേഷസത്യങ്ങൾക്കെതിരോ അല്ല. അതു വി. വേദത്തിനും സുവിശേഷത്തിനും അനുയോജ്യം തന്നെയാണ്. ദൈവത്തിനു സിംഹാസനമുണ്ട്. സ്വർഗ്ഗം ദൈവത്തിന്റെ സിംഹാസനമാകുന്നു (ഏശായാ 66: 1). 'ക്രിസ്തുദേവൻ ദൈവസിംഹാസനത്തിന്റെ വലത്തുഭാഗത്തു് ആസനസ്ഥനമാണ്. (എബ്രാ. 12: 2). കത്താവു് ഈ സിംഹാസനാധികാരം തന്റെ വി. ശ്ലീഹന്മാർക്കു നൽകി. 'എന്റെ പിതാവു് എനിക്കു രാജ്യം നിയമിച്ചു തന്നതുപോലെ ഞാൻ നിങ്ങൾക്കും നിയമിച്ചു തരുന്നു. നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിങ്കൽ തിന്നുകുടിക്കു



കയും സിംഹാസനങ്ങളിൽ ഇരുന്നു് ഇസ്രായേൽഗോത്രം പന്ത്രണ്ടിനെയും ന്യായംവിധിക്കുകയും ചെയ്യും' (വി. ലൂക്കാസ് 22: 30). ഇതു് ഐഹികസഭയിന്മേലുള്ള അപ്പോസ്തോലന്മാരുടെ കത്തവ്യമാകുന്നു. ഈ രാജ്യം ദൈവരാജ്യം അഥവാ സ്വർഗ്ഗരാജ്യമാകുന്നു. അതു സഭയാണ്. 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഇടയിൽതന്നെ ആകുന്നു' (ലൂക്കാസ് 17: 21; 10: 9; 11: 20).

വി. മത്താ. 19: 28–ൽ പറയുന്നതു് സ്വർഗ്ഗത്തിലുള്ള അവരുടെ സിംഹാസനത്തെപ്പററിയാണ്. 'പുനർജനനത്തിൽ മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനങ്ങളിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ടു സിംഹാസനത്തിൽ ഇരുന്നു് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനും ന്യായം വിധിക്കും എന്നു സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു'. ലൂക്കോസിലും മത്തായിയിലും പറയുന്ന സിംഹാസനങ്ങൾ ഒന്നല്ല. അവ വിഭിന്നമായ സന്ദർഭങ്ങളിലും സമയങ്ങളിലും കത്താവു് അരുളിച്ചെയ്തിട്ടുള്ളതാണെന്നുള്ള കാര്യം വിസ്മരിക്കാവുന്നതല്ല. ഒന്നു് ഇഹത്തിലും മററതു് പരത്തിലുമുള്ളതാകുന്നു.

## എല്ലാ മേൽപ്പട്ടക്കാർക്കും സിംഹാസനം ഉണ്ടു്

അപ്പോസ്തോലന്മാർക്കു് ഈ ലോകത്തിൽവച്ചുതന്നെ സിംഹാസനപദവി ഉണ്ടായിരുന്നതിനെ പരിഗണിച്ചാണ് അവരുടെ പിൻഗാമികളായ പാപ്പാമാർ, പാത്രിയർക്കീസന്മാർ, കാതോലിക്കാമാർ, മെത്രാപ്പോലീത്തന്മാർ, എപ്പിസ്ക്കോപ്പന്മാർ എന്നിവർക്കു് ഈ ലോകത്തിൽവച്ചുതന്നെ സിംഹാസനപദവി ഉണ്ടായിട്ടുള്ളതു്, അപ്പോസ്തോലന്മാർക്കു ഇല്ലാത്ത പദവി അവരുടെ പിൻഗാമികളായ പാപ്പായിക്കോ, പാത്രിയർക്കീസന്മാർക്കോ, കാതോലിക്കാമാർക്കോ, മെത്രാപ്പോലീത്തന്മാർക്കോ, എപ്പിസ്ക്കോപ്പന്മാർക്കോ ഉണ്ടെന്നു പറയുന്നതു് മനസ്സിലാക്കുവാൻ പ്രയാസമാണ്. അപ്പോസ്തോലന്മാർ വഴി എല്ലാ മേല്പട്ടക്കാരും സിംഹാസനത്തിനു് അർഹരായതുകൊണ്ടാണ് മേല്പട്ടക്കാരുടെ സ്ഥാനാഭിഷേകവേളയിൽ മേല്പട്ടക്കാരെ സിംഹാസനത്തിൽ ഇരുത്തി ഉയത്തി 'ഓക്സിയോസ്'' പറയുന്ന പാരമ്പര്യം സഭയിൽ ഉണ്ടായിട്ടുള്ളതു്. സിംഹാസനം ഉയത്തിപ്പിടിക്കുന്നതുകൊണ്ടു് അതു് ഭൗമികമായ അധികാരമല്ല സ്വർഗ്ഗീയമായ അധികാരമാണെന്നാണ് മനസ്സിലാ

ക്കേണ്ടതു്'. പുതുതായി സ്ഥാനം ഏററിട്ടുള്ള ഒരു മേല്പട്ടക്കാരനെ ആദ്യമായി അദ്ദേഹത്തിൻെറ മെത്രാസനദേവാലയത്തിലോ, തൻെറ മെത്രാസനത്തിൽ പെട്ടിട്ടുള്ള ഏതെങ്കിലും പള്ളിയിലോ ചെല്ലുമ്പോൾ സിംഹാസനത്തിൽ ഇരുത്തി ഉയർത്തി സിംഹാസനാരോഹണ ശുശ്രൂഷ നടത്തി (Enthronement) ഓക്സിയോസ് പറയുന്നതും ഈ അടിസ്ഥാനത്തിൽതന്നെയാണു്. മേല്പട്ടക്കാർ പള്ളികളിൽ സന്നിഹിതരാകുമ്പോൾ ഇരിപ്പിടങ്ങൾ സജ്ജീകരിക്കുന്നതും ഇതനുസരിച്ചാണു്. മേല്പട്ടക്കാർക്കല്ലാതെ യാതൊരു സ്ഥാനിക്കും മദ്ബഹാകളിൽ കസേരകളിൽ ഇരിക്കുന്നതിനുള്ള അവകാശം സഭ അനുവദിക്കുന്നുമില്ല. എൻസൈക്ലോപ്പീഡിയാ ബ്രിട്ടാനിക്കാ (6–ാം വാല്യം 656–ാം വശം (ഗിബ്ബൻെറ Decline and Fall of the Roman Empire (2–ാം വാല്യം 21–ാം അദ്ധ്യായം); കാത്തലിക്ക് എൻസൈക്ലോപ്പീഡിയാ എന്നിവയിലെല്ലാം ബിഷോപ്പന്മാർക്കും സിംഹാസനമുണ്ടെന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. സുറിയാനിസഭ സ്വീകരിക്കുന്ന ഹൂദായ കാനോനിൽ പാത്രിയർക്കീസന്മാരുടെയും, കാതോലിക്കാമാരുടെയും, മെത്രാപ്പോലീത്തന്മാരുടെയും, എപ്പിസ്‌കോപ്പന്മാരുടെയും സിംഹാസനങ്ങളെപ്പററി പ്രതിപാദനമുണ്ടു്.

<u>പാത്രിയർക്കാ സിംഹാസനം.</u> ഹൂദായ കാനോൻ 7–ാം അദ്ധ്യായം

1–ാം പാസ്സോക്കാ– ഹൂദായ.

'വിശ്വാസത്തിൽ ഭിന്നത ഇല്ലാതിരിക്കെ സ്വാർത്ഥതയും അധികാരഭ്രമവും മൂലം ഒരു സിംഹാസനത്തിനു് രണ്ടു പാത്രിയർക്കീസന്മാരോ മെത്രാപ്പോലീത്തന്മാരോ വാഴിക്കപ്പെടുവാൻ ഇടയായാൽ ആദ്യത്തെ ആൾ ഭരണം നടത്തുകയും രണ്ടാമൻ പ്രവർത്തന രഹിതനായിരിക്കുകയും വേണം'.

<u>കാതോലിക്കാ (മപ്രിയാനാ) സിംഹാസനം.</u> 7–ാം അദ്ധ്യായം

1–ാം പാസ്സോക്കാ–നിഖ്യാ; ടി. യൂഹാനോൻ പാത്രിയർക്കീസ് ഒന്നാം നിശ്ചയം.

'മാർ മത്തായിയുടെ ദയറായിലെ എപ്പിസ്‌കോപ്പന്മാരും ദയറായക്കാരും തിഗ്രീസ്സിലെ സിംഹാസനത്തിൽ വാഴുന്ന മപ്രിയാനായിക്കു കീഴ്പ്പെട്ടു് അനുസരിച്ചിരിക്കണം'.



<u>മെത്രാപ്പോലീത്തൻ സിംഹാസനം.</u> 7–ാം അദ്ധ്യായം

1–ാം പാസ്സോക്കാ–ഹൂദായ

മുകളിൽ പാത്രിയർക്കാ സിംഹാസനം എന്ന ഹെഡിംഗിൽ തന്നെ ഇതും പറഞ്ഞിട്ടുണ്ടു്.

<u>എപ്പിസ്‌കോപ്പൽ സിംഹാസനം.</u> 7–ാം അദ്ധ്യായം

1–ാം പാസ്സോക്കാ–അന്ത്യോഖ്യാ–16; ടി. ഹൂദായ.

'ഭരണമില്ലാതിരിക്കുന്ന എപ്പിസ്‌കോപ്പാ, എപ്പിസ്‌കോപ്പാ ഇല്ലാത്ത ഒരു പള്ളിയിൽ സ്വമേധയാ ചെന്നു് മെത്രാപ്പോലീത്താ സംബന്ധിക്കുന്ന പൂർണ്ണ സുന്നഹദോസിൻെറ അനുമതികൂടാതെ ആ സിംഹാസനം അപഹരിച്ചുകൂടാ'.

<u>സിംഹാസനം പ്രതാപത്തിൻെറ ചിഹ്നമല്ല–സേവനത്തിൻെറ ചിഹ്നമാണു്.</u>

സിംഹാസനം ഐഹികരീതിയിലുള്ള രാജവാഴ്ചയല്ല. പ്രത്യുത ആത്മീയരീതിയിലുള്ള സേവനമാണു്. 'എൻെറ രാജ്യം ഐഹികമല്ല' (യോഹ. 18:36). എന്നു കർത്താവു കല്പിച്ചിരിക്കുന്നു. പ്രൌഢിയുടെയോ പ്രതാപത്തിൻെറയോ അടയാളമായിട്ടല്ല മേല്പട്ടക്കാർക്കു് സിംഹാസനം നിശ്ചയിച്ചിരിക്കുന്നതു്. മേലധികാരത്തിൻെറ ചിഹ്നമായിട്ടു മാത്രമാണു്. ശുശ്രൂഷയും സേവനവുമാണു് തൻെറ ശിഷ്യന്മാരെ കർത്താവു പഠിപ്പിച്ചതു്. 'കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലുകൾ കഴുകിയെങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കഴുകേണ്ടതാകുന്നു. ഞാൻ നിങ്ങൾക്കു ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിനു ഞാൻ നിങ്ങൾക്കു് ദൃഷ്ടാന്തം തന്നിരിക്കുന്നു (യോഹ. 13:14–15). അപ്പോസ്തോലന്മാരുടെ ഇടയിൽ വലിയവനാരാകുന്നു എന്നതിനെപ്പററി തർക്കമുണ്ടായപ്പോൾ അവരോടു കല്പിക്കുന്നതു ഇപ്രകാരമാണു്. 'ജാതികളുടെ രാജാക്കന്മാർ അവരിൽ കർത്തൃത്വം നടത്തുന്നു..........നിങ്ങളോ അങ്ങനെ–അല്ല, നിങ്ങളിൽ വലിയവൻ ഇളയവനെപ്പോലെയും നായകൻ ശുശ്രൂഷിക്കുന്നവനെപ്പോലെയും ആയിരിക്കട്ടെ, ഞാനോ നിങ്ങളുടെ ഇടയിൽ ശുശ്രൂഷകനെപ്പോലെ ആകുന്നു. (ലൂക്കോ. 22:25–27).

നാലാം നൂററാണ്ടിൽ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തുമതത്തെ രാജകീയ മതമായി പ്രഖ്യാപിച്ച കാലം മുതൽ സേവനത്തിന്റെയും ശുശ്രൂഷയുടെയും പ്രതീകമായ സിംഹാസന വിവക്ഷയ്ക്കു മാററം വരികയും, അധികാരത്തിന്റെയും പ്രതാപത്തിന്റെ ചിഹ്നമായി അതു മാറുവാൻ തുടങ്ങുകയും ചെയ്തു. തങ്ങളിൽ വലിയവൻ ആരാകുന്നുവെന്നുള്ള ശ്ലീഹന്മാരുടെ തർക്കം സിംഹാസനങ്ങൾ തമ്മിലുള്ള മൽസരത്തിലും കാണുവാൻ തുടങ്ങി. പത്രോസ് ശ്ലീഹാ ക്രിസ്തുവിന്റെ വികാരിയും, അദ്ദേഹം അപ്പോസ്തോലന്മാരുടെ തലവനുമാണെന്നും അദ്ദേഹത്തിന്റെ സിംഹാസനം മറെറല്ലാവരുടെയും സിംഹാസനങ്ങളെക്കാൾ ഉപരിയാകുന്നുവെന്നും, തന്നിമിത്തം റോമാസിംഹാസനത്തിനു മറെറല്ലാ സിംഹാസനങ്ങളും കീഴ്പ്പെട്ടിരിക്കണമെന്നുള്ള അവകാശവാദം റോമാസഭ പുറപ്പെടുവിച്ചു.

പത്രോസിനു മാത്രം സിംഹാസനം കൊടുത്തതായി ഒരിടത്തും കാണുന്നില്ല. ഇഹത്തിലായാലും പരത്തിലായാലും അതിനു വേദസാക്ഷികളും ഇല്ല. എന്നാൽ സിംഹാസനങ്ങളെപ്പററിയുള്ള കർത്താവിന്റെ വാഗ്ദത്തം എല്ലാ അപ്പോസ്തോലന്മാർക്കും ഒരുപോലെ ആയിരുന്നു. ഒരു അപ്പോസ്തോല സിംഹാസനം മറെറാരു അപ്പോസ്തോല സിംഹാസനത്തിനു ഉപരിയാണെന്നു ഓർത്തഡോക്സ് സഭകൾ ഒന്നുംതന്നെ പഠിപ്പിക്കുന്നില്ല. ഓരോ അപ്പോസ്തോല സിംഹാസനവും മററു അപ്പോസ്തോല സിംഹാസനങ്ങളോടു ചേർന്നു ഒത്തിണങ്ങി നിൽക്കുമെന്നല്ലാതെ ഏതെങ്കിലും അപ്പോസ്തോല സിംഹാസനത്തിനു മറെറാരു അപ്പോസ്തോല സിംഹാസനത്തിനുമേൽ കർത്തവ്യമുണ്ടെന്നും പഠിപ്പിക്കുന്നില്ല. 'നിങ്ങളോ റബ്ബീ എന്നു പേർ എടുക്കരുതു്. ഒരുവനത്രെ നിങ്ങളുടെ ഗുരു; ക്രിസ്തുതന്നെ; നിങ്ങളോ എല്ലാവരും സഹോദരന്മാർ' (മത്തായി. 23:8)

—

# അദ്ധ്യായം II

## പാത്രിയർക്കാ സിംഹാസനങ്ങളും

## പൊതു സുന്നഹദോസുകളും

A.D. 325-ൽ കൂടിയ നിഖ്യാസുന്നഹദോസും, A.D. 381-ൽ കൂടിയ കുസ്തന്തീനോപോലീസ്സിലെ സുന്നഹദോസും സഭയിൽ ഭരണപരമായ ക്രമീകരണങ്ങൾ ഏർപ്പെടുത്തി. പൊതുവായ അംഗീകരണം സിദ്ധിച്ചിട്ടുള്ള നിഖ്യായുടെ യഥാർത്ഥ കാനോനാകളിലെ 6-ം 7-ം നിയമങ്ങളും, കുസ്തന്തീനോപോലീസിലെ 2-ം 3-ം നിയമങ്ങളും അപ്രകാരമുള്ളതാകുന്നു. അവ അനുസരിച്ച് റോമാ, കുസ്തന്തീനോപോലീസ്, അലക്സന്ത്രിയാ, അന്ത്യോഖ്യാ എന്നീ ആസ്ഥാനങ്ങൾക്കും അവയിലെ മേല്പട്ടക്കാർക്കും പ്രാമാണ്യം സിദ്ധിച്ചു. യെരുശലേമിനും അതിന്റെ പ്രത്യേക അവകാശങ്ങൾ പരിഗണിച്ച അഞ്ചാം പദവി ലഭിച്ചുവെങ്കിലും, യെരുശലേമിലെ മേല്പട്ടക്കാരൻ കൈസരിയായിലെ മെത്രാപ്പോലീത്തായുടെ കീഴിൽ എപ്പിസ്കോപ്പൽ ഭരണം നടത്തേണ്ടിയിരുന്നു. കൈസര്യയിലെ മെത്രാപ്പോലീത്താ ആകട്ടെ അന്ത്യോഖ്യയിലെ മേല്പട്ടക്കാരനു വിധേയനുമായിരുന്നു.

## ഹൂദായകാനോൻ.

മേൽപറഞ്ഞ നിഖ്യായിലെയും കുസ്തന്തീനോപോലീസിലെയും കാനോനാകളുടെ ചുരുക്കം ഹൂദായ കാനോൻ 7-ാം കേപ്പാലയോൻ 1-ാം പാസ്സോക്കായിൽ 'നിഖ്യ' എന്ന തലക്കെട്ടിൽ കൊടുത്തിട്ടുണ്ട്. അതിപ്രകാരമാണ്. 'ലോകത്തിന്റെ നാലു ഭാഗങ്ങളുടെ സംഖ്യ അനുസരിച്ച് നാലു പത്രിയർക്കീസന്മാർ ഉണ്ടായിരിക്കണം. അവരിൽ വച്ച് ഏററവും പ്രധാനി (എല്ലാവരിലുംവച്ച് പ്രധാന തലവൻ) റോമായിലെ ആളും, അദ്ദേഹത്തോടുകൂടി അലക്സന്ത്രിയായിലെ ആളും, അദ്ദേഹത്തോടുകൂടി എപ്പേസ്സോസ്സിൽ നിന്നും പാത്രിയർക്കാസ്ഥാനം അതിലേക്കു നീങ്ങുകയും പുതിയ റോമാ എന്നു വിളിക്കപ്പെടുകയും ചെയ്യുന്ന കുസ്തന്തീനോപോലീസിലെ ആളും, അദ്ദേഹത്തോടുകൂടി കിഴക്കൊക്കെയും അധികാരമുള്ള അന്ത്യോഖ്യായിലെ ആളും ആയിരിക്കണം. യെരുശലേം, കേസരിയാഫീലിപ്പോസിലെ മെത്രാപ്പോലീത്താ ആസ്ഥാ

നത്തിന്റെ അധികാരത്തിൻകീഴിൽ എപ്പിസ്കോപ്പാ ആസ്ഥാ
നമായിരിക്കുന്നതിനാൽ, കേസറിയ മെത്രാപ്പോലീത്തായിക്കു അതി
ന്റെ മേലുള്ള അധികാരം സംരക്ഷിച്ചുകൊണ്ടു് ഇനി മേലാൽ അ
ഞ്ചാം പാത്രിയർക്കാ സ്ഥാനം അതിനുണ്ടായിരിക്കേണ്ടതുമാകുന്നു.
കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താസ്സു പാത്രിയർക്കീസിനെ
പ്പോലെ കിഴക്കു മെത്രാപ്പോലീത്തന്മാരെ പട്ടം കെട്ടുവാൻ ഇനിമേ
ലാൽ അധികാരം നൽകപ്പെട്ടിരിക്കുന്നു. കാതോലിക്കാ എന്നു
അദ്ദേഹം പ്രസ്താവിക്കപ്പെടണം. പടിഞ്ഞാറുകാരുടെ സുന്നഹദോ
സിൽ അദ്ദേഹം സന്നിഹിതനായിരിക്കുമ്പോൾ എല്ലാ മെത്രാപ്പോ
ലീത്തന്മാർക്കും ഉപരിയായി യെറുശലേം പാത്രിയർക്കീസിനോടു
കൂടി അദ്ദേഹത്തിന്റെ സിംഹാസനം ക്രമീകരിക്കപ്പെടണം'.

പാത്രിയർക്കീസു് എന്ന സ്ഥാനപ്പേരു് നിഖ്യാ സുന്നഹദോസ്സി
ന്റെ കാലത്തു് ഉണ്ടായിരുന്നില്ല. നിഖ്യായുടെ ശരിയായ കാനോ
നിൽ റോമാ മുതലായ പട്ടണങ്ങളിലെ മേല്പട്ടക്കാരെ ആ നാമംകൊ
ണ്ടു് വിവക്ഷിച്ചിട്ടുമില്ല, മേല്പട്ടക്കാർ അഥവാ എപ്പിസ്കോപ്പ
ന്മാർ എന്നു മാത്രമാണു് വിശേഷിപ്പിച്ചിട്ടുള്ളതു്. പാത്രിയർക്കീ
സ്സന്മാർ എന്നുള്ള പേരു് കസ്തന്തീനോപ്പോലീസിലെ സുന്നഹദോസ്സി
നുശേഷം (A. D. 381) മാത്രമാണു് ഉണ്ടായിട്ടുള്ളതു്. അഞ്ചാം
നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതലാണു് (കൽക്കദൂനാസുന്നഹദോസ്സിനു
ശേഷം) അതു പരക്കെ നടപ്പായിട്ടുള്ളതും, ഉദ്ധരിച്ച ഭാഗങ്ങൾ പിന്നീടുണ്ടായിട്ടുള്ളതും കിഴക്കൻ സഭ
ന്നും മേലുദ്ധരിച്ച ഭാഗങ്ങൾ പിന്നീടുണ്ടായിട്ടുള്ളതും കിഴക്കൻ സഭ
കൾ സ്വീകരിക്കുന്നതുമായ അറബി കാനോനിൽനിന്നും എടുത്തിട്ടു
ള്ളതുമാകയാലാണു് പിൽക്കാലത്തു നടപ്പിലിരുന്ന പാത്രിയർക്കീ
സ്സു് എന്നുള്ള പേരു ഇവിടെ ഉപയോഗിക്കുന്നതിനു് ഇടയായി
ട്ടുള്ളതു്.

നിഖ്യാ സുന്നഹദോസ്സിൽവച്ചു് പാത്രിയർക്കീസ് എന്ന പേരും
സിംഹാസനങ്ങളും ഉണ്ടായി എന്നാണു നമ്മുടെ ആളുകളിൽ പലരും
ധരിച്ചുവച്ചിരിക്കുന്നതു്. ആ വിധത്തിൽ നാലു പാത്രിയർക്കാ
സിംഹാസനങ്ങൾ മാത്രമെ ഉള്ളവെന്നു പലരും പറയാറുണ്ടു്. പാത്രി
യർക്കാസ്ഥാനം തന്നെയും പിന്നീടുണ്ടായിട്ടുള്ളതാകയാൽ പാത്രിയ
ർക്കാസിംഹാസനങ്ങൾ നിഖ്യായിൽ വച്ചു ഉണ്ടാകുവാൻ നിവൃത്തി
യില്ലല്ലോ. അവിടെവച്ചു് ഉണ്ടായിട്ടുമില്ല.



എപ്പിസ്കോപ്പന്മാർക്കും മെത്രാപ്പോലീത്തന്മാർക്കും സിംഹാസ
നമുണ്ടെന്നു നാം കണ്ടുകഴിഞ്ഞു. എങ്കിലും ഭരണക്രമം ഉണ്ടായപ്പോൾ
എപ്പിസ്കോപ്പന്മാരുടെയും മെത്രാപ്പോലീത്തന്മാരുടെയും സിംഹാ
സനങ്ങൾക്കു് പ്രാധാന്യം ഇല്ലാതെയായി. പാത്രിയർക്കീസ്സന്മാരു
ടെ സിംഹാസനങ്ങൾ ഉയരുകയും ചെയ്തു. അവരുടെ കീഴിൽ ക്രമീ
കരിക്കപ്പെട്ട മെത്രാപ്പോലീത്തന്മാരുടെയും എപ്പിസ്കോപ്പന്മാരുടെ
യും സിംഹാസനങ്ങൾ പാത്രിയർക്കീസന്മാരുടെ സിംഹാസനങ്ങൾ
ക്കു വിധേയമായി അവയോടു ചേർന്നു ഇണങ്ങി നിൽക്കുന്നവയായി
ത്തീർന്നു. എങ്കിലും അതാതു സ്ഥാനിയുടെ ഭരണസീമയിൽ അതാ
തു സ്ഥാനിക്കു സിംഹാസന പ്രാധാന്യമുണ്ടെന്നുള്ള കാര്യം വിസ്മ
രിക്കാവുന്നതല്ല.

## പാത്രിയർക്കാ സിംഹാസനങ്ങളുടെ പ്രധാന്യം–അവരുടെ ആസ്ഥാന പട്ടണങ്ങളുടെ പ്രാധാന്യമനുസരിച്ചു്.

റോമാ, കസ്തന്തീനോപ്പോലീസ്, അലക്സന്ത്രിയ, അ
ന്ത്യോഖ്യാ എന്നീ ആസ്ഥാനങ്ങൾക്കു പ്രാധാന്യം സിദ്ധിച്ചതു് അ
പ്പോസ്തോല അടിസ്ഥാനത്തിന്മേൽ ആയിരുന്നില്ല. റോമാസിംഹാ
സനം പത്രോസ് ശ്ലീഹായുടെ പേരിൽ അറിയപ്പെടുന്നുവെങ്കിലും,
റോമാ പാത്രിക്കീസ്സിനു പ്രധാന സ്ഥാനമുണ്ടായതു് പത്രോസ് ശ്ലീ
ഹായുടെ അടിസ്ഥാനമുള്ളതുകൊണ്ടല്ല, പ്രസ്തുത റോമാപട്ടണത്തി
ന്റെ പ്രാധാന്യംകൊണ്ടായിരുന്നു. കസ്തന്തീനോപ്പോലീസിലെ സിം
ഹാസനം അന്ത്രയോസ് ശ്ലീഹായുടെ പേരിൽ അറിയപ്പെടുന്നുവെ
ങ്കിലും, കസ്തന്തീനോപ്പോലീസിനു രണ്ടാം സ്ഥാനം ലഭിച്ചതു്
കസ്തന്തീനോപോലിസ് പട്ടണം പുതിയ റോമാ ആയതുകൊണ്ടായി
രുന്നു. കസ്തന്തീനോപ്പോലീസിലെ മേല്പട്ടക്കാരനു് (ബിഷോപ്പു്)
റോമായിലെ ബിഷോപ്പു് കഴിഞ്ഞാൽ ഒന്നാം സ്ഥാനം ഉണ്ടായി
രിക്കണം. എന്തെന്നാൽ കസ്തന്തീനോപ്പോലീസ് പുതിയ റോമാ
ആകുന്നു.' (കസ്തന്തീനോപ്പോലീസ് സുന്നഹദോസ് മൂന്നാം നിശ്ച
യം) അലക്സന്ത്രിയാ സിംഹാസനം അപ്പോസ്തോല സിംഹാസ
നമല്ല. ഏവൻഗേലിസ്ഥായായ മർക്കോസിന്റെ പേരിലാണു് ആ
സിംഹാസനം അറിയപ്പെടുന്നതു്. എങ്കിലും പാത്രിക്കീസന്മാരുടെ
നിരയിൽ അലക്സന്ത്രിയാസ്സു മൂന്നാം സ്ഥാനമുണ്ടു്. കാരണം
റോമാസാമ്രാജ്യത്തിലെ പട്ടണങ്ങളിൽ വച്ചു് അലക്സന്ത്രിയാസ്സു

മൂന്നാം സ്ഥാനമാണു ഉണ്ടായിരുന്നതു്. അന്ത്യോഖ്യാ സിംഹാസനം പത്രോസ് ശ്ലീഹായുടെ പേരിൽ അറിയപ്പെടുന്നുവെങ്കിലും അന്ത്യോഖ്യായുടെ സ്ഥാനം നാലാമത്തേതാകുന്നു. അന്ത്യോഖ്യാപട്ടണത്തിനു റോമാസാമ്രാജ്യത്തിൽ നാലാം സ്ഥാനം മാത്രമെ ഉണ്ടായിരുന്നുള്ളു.

## അദ്ധ്യായം III

### ഹൂദായ കാനോന്റെ വ്യാഖ്യാനം.

ലോകത്തിന്റെ നാലു ഭാഗങ്ങളനുസരിച്ച് നാലു പാത്രിയർക്കീസന്മാരുണ്ടായിരിക്കണം എന്നു നിഖ്യാ സുന്നഹദോസ് നിശ്ചയിച്ചതായി ശരിയായ നിഖ്യാ നിശ്ചയങ്ങളിൽ ഒരിടത്തും കാണുന്നില്ലെന്നും ബാറെബ്രായയുടെ ഹൂദായ കാനോൻ 7–ാം കേപ്പാലയോൻ 1–ാം പാസ്സോക്കായിൽ അപ്രകാരം കാണുന്നതു് പിന്നീടുണ്ടായ വിവക്ഷ അനുസരിച്ചു മാത്രമാണെന്നും കണ്ടുകഴിഞ്ഞു. ലോകമെന്നു അവിടെ പറയുന്നതു് അന്നു സംസ്കാരസമ്പന്നമായിരുന്ന റോമാസാമ്രാജ്യത്തെ സംബന്ധിച്ചാകുന്നു. 'ലോകമൊക്കെയിലും പേർവഴി ചാർത്തണമെന്നു ഓഗുസ്തോസ് കൈസറുടെ ആജ്ഞ പുറപ്പെട്ടതായി' ലൂക്കോസ് 2:1–ൽ പറയുന്നതു് ഇതിനു ഉദാഹരണമാണ്. റോമാസാമ്രാജ്യത്തിലല്ലാതെ മററു സ്ഥലങ്ങളിൽ ഓഗുസ്തോസ് കൈസറിനു അധികാരമുണ്ടായിരുന്നതായി ആരും പറയുകയില്ല. നാലു പാത്രിക്കീസ്സന്മാരെ നിശ്ചയിച്ചിട്ടുള്ളതായി ഹൂദായ കാനോനിൽ പറയുന്നതു് റോമാസാമ്രാജ്യത്തിന്റെ നാലു ഭാഗങ്ങളിലേക്കായിരുന്നു. അല്ലാതെ ഭൂലോകം മുഴുവനിലേക്കായിരുന്നില്ല.

റോമാസാമ്രാജ്യത്തിനു വെളിക്കുള്ള സ്ഥലങ്ങളെ അപരിഷ്കൃതമായ കിരാത രാജ്യങ്ങളായി (Barbarous) കരുതിയിരുന്നതിനാൽ അവയെ പരിഷ്കൃത ലോകമെന്ന വിവക്ഷയിൽ ഉൾപ്പെടുത്താതെ ഇരിക്കുകയായിരുന്നു പതിവു്. അവയെ സംബന്ധിച്ച് കുസ്തന്തീനോപ്പോലീസ് സുന്നഹദോസ്സിന്റെ രണ്ടാം നിശ്ചയത്തിൽ ഇപ്രകാരമാണു കാണുന്നതു്. 'അപരിഷ്കൃതജാതികളുടെ (Barbarous Nations ഇടയിലുള്ള ദൈവത്തിന്റെ സഭകൾ പിതാക്കന്മാരുടെ കാലംമുതൽ നിലവിലിരിക്കുന്ന പാരമ്പര്യം (Custom) അനുസരിച്ച് ഭരിക്കപ്പെടേണ്ടതാകുന്നു.' അതനുസരിച്ച് റോമാസാമ്രാജ്യത്തിനു വെളിക്കുള്ള 'പൌരസ്ത്യദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു ഇനി മേലാൽ പാത്രിക്കീസ്സിനെപ്പോലെ കിഴക്കു മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനു അധികാരം നൽകപ്പെട്ടിരിക്കുന്നു. കാതോലിക്കാ എന്നു അദ്ദേഹം പ്രസ്താവിക്കപ്പെടണം. പടിഞ്ഞാറുകാരുടെ സുന്നഹദോസ്സിൽ അദ്ദേഹം സന്നിഹിതനായിരിക്കുമ്പോൾ എല്ലാ മെത്രാപ്പോലീത്തന്മാർക്കും ഉപരിയായി യെറുശലേം പാത്രിക്കീസ്സിനോടു കൂടി അദ്ദേഹത്തിന്റെ സിംഹാസനം ക്രമീകരിക്കപ്പെടണം.' (അറബികാനോൻ 33/38) എന്നു ബാറെബ്രായയുടെ ഹൂദായ കാനോനിൽ പറഞ്ഞിരിക്കുന്നു. പൌരസ്ത്യദേശം എന്നിവിടെ പറഞ്ഞിരിക്കുന്നതു് റോമാസാമ്രാജ്യത്തിനു വെളിക്കു് കിഴക്കുള്ള പ്രദേശങ്ങളെ ഉദ്ദേശിച്ചാണു്. ചുരുങ്ങിയ പക്ഷം A. D. 231–മുതൽ പൌരസ്ത്യദേശത്തു പ്രാബല്യത്തിലിരുന്ന പാരമ്പര്യമാണു് ഈ കാനോനിൽ കാണുന്നതു്. സെലൂക്യയിലെ മേല്പട്ടക്കാർ തെരഞ്ഞെടുത്തയച്ച ആഹോദാബ്വൊയ്ക്കു് യെറുശലേമിലെ മേല്പട്ടക്കാരുടെ സുന്നഹദോസ് സ്ഥാനം നൽകി അയച്ചപ്പോൾ (A. D. 231) അദ്ദേഹത്തിനു അവർ കൊടുത്ത സ്താത്തിക്കോനിൽ ഇപ്രകാരം പറഞ്ഞിട്ടുള്ളതായി ബാറെബ്രായ തന്റെ എക്ലീസിയാസ്റ്റിക്കിയിൽ (നാളാഗമപുസ്തകത്തിൽ) പ്രസ്താവിച്ചിട്ടുണ്ടു്. 'ഇനി മേലിൽ അവരുടെ തലവൻ മരിക്കുമ്പോൾ അവർ തെരഞ്ഞെടുക്കുന്ന ആളിന്റെ മേൽ അവർ തന്നെ കൈവയ്ക്കുവാൻ (അന്ത്യോഖ്യാ പാത്രിക്കീസിനു ഇക്കാര്യം ഇഷ്ടപ്പെട്ടില്ലെങ്കിലും) കിഴക്കുള്ളവരായ എപ്പിസ്കോപ്പന്മാരെ പടിഞ്ഞാറുകാരായ എപ്പിസ്കോപ്പന്മാർ അനുവദിച്ചിരിക്കുന്നതായും വീണ്ടും അന്ത്യോഖ്യയിലേക്കു് പോകേണ്ട ആവശ്യമില്ലെന്നും, കാതോലിക്കാ എന്നും പാത്രിക്കീസ്സെന്നും കിഴക്കിന്റെ ആ വലിയ മെത്രാപ്പോലീത്താ പ്രസ്താവിക്കപ്പെടണമെന്നും അവർ സ്താത്തിക്കോൻ എഴുതി'. ഈ തീരുമാനത്തിൽ കാണുന്ന പാത്രിയർക്കീസ് സംജ്ഞയ്ക്കു് പിൽക്കാലചരായ ഉണ്ടെന്നു പറയേണ്ടിയിരിക്കുന്നു. സുറിയാനിസഭയിലെ കർബ്ബാന തക്സായിലെ ഒന്നാം തുബദേനിൽ ജീവിച്ചിരിക്കുന്ന ഭരണകർത്താക്കളെ ഓർക്കുന്ന വേളയിൽ കാതോലിക്കായെ പാത്രിക്കീസായി പ്രഖ്യാപിക്കുന്നതു് ഈ അവസരത്തിൽ സ്മർത്തവ്യ

മാണ്. 'ഇന്നും ഈ ആയുഷ്ക്കാലത്തും നമ്മുടെ അദ്ധ്യക്ഷന്മാരായിരുന്ന' നാലു ഭാഗങ്ങളിലുള്ള ദൈവത്തിന്റെ വിശുദ്ധ സഭകളെ മേയിച്ചു ഭരിച്ചുന്ന........നമ്മുടെ പാത്രിക്കീസന്മാരായ ആബൂൻ മാർ ഇഗ്നാത്തിയോസിനു വേണ്ടിയും, ആബൂൻ മാർ ബസ്സേലിയോസിനു വേണ്ടിയും, ആബൂൻ മാർ ഗ്രീഗോറിയോസിനു വേണ്ടിയും, എന്നു തുബദേനിൽ പറയുന്നു.

## അന്ത്യോക്യയും കിഴക്കൊക്കെയും.

കിഴക്കെന്നും പടിഞ്ഞാറെന്നും ഹൂദായാ കാനോനിൽ പ്രസ്താവിച്ചിരിക്കുന്നതു മദ്ധ്യപൂർവ്വദേശത്തെ ആസ്പദമാക്കിയാണ്, കാതോലിക്കായുടെ അധികാരസീമ റോമാസാമ്രാജ്യത്തിനുപുറത്തു കിഴക്കും, അന്ത്യോഖ്യാപാത്രിക്കീസിന്റെ അധികാരസീമ അതിനു പടിഞ്ഞാറു റോമാസാമ്രാജ്യത്തിലുമാകുന്നു. എന്നാൽ റോമാസാമ്രാജ്യത്തിലെ പാത്രിക്കീസന്മാരെപ്പററി പറയുമ്പോൾ കിഴക്കെന്നു പറഞ്ഞിരിക്കുന്നതു് അന്ത്യോഖ്യാപാത്രിക്കീസിന്റെ ഭരണസീമയെക്കുറിച്ചുമാണ്. 'അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും പാത്രിക്കീസ്'' എന്നു പറയുമ്പോൾ അദ്ദേഹത്തിനു അറേബിയൻ ഗൾഫ്, പേർഷ്യാ, ചൈന, ഇൻഡ്യാ, ജപ്പാൻ മുതലായ സ്ഥലങ്ങളുടെ മേൽ അധികാരമുണ്ടെന്നു പലരും ധരിക്കാറുണ്ട്. അന്ത്യോഖ്യാ തലസ്ഥാനമായ റോമാസാമ്രാജ്യത്തിലെ കിഴക്കൻ ഭാഗങ്ങൾ റോമാസാമ്രാജ്യഭരണക്രമത്തിൽ ഒരു പ്രവിശ്യയായി കരുതി കിഴക്ക് (Oriensanatoliam) എന്നു വിളിച്ചിരുന്നതായി ചരിത്ര ജ്ഞാനമുള്ളവർക്ക് അറിവുള്ളതാണ്. മഹാനായ കസ്തന്തീനോസ് ചക്രവർത്തിയുടെ കാലശേഷം ഭരിക്കത്തക്കവണ്ണം സാമ്രാജ്യം, വിഭജിക്കപ്പെട്ടപ്പോൾ അന്ത്യോക്യയും കിഴക്കൊക്കെയും (Antioch and All the East) എന്ന പ്രവിശ്യ (Province) തന്റെ രണ്ടാമത്തെ പുത്രനായ കൊൺസ്റ്റാൻറിയൂസിനു (Cnstantius) ലഭിച്ചതു ഒരു ചരിത്ര സത്യമാണ്. അന്ത്യോക്യയും കിഴക്കൊക്കെയുമെന്നു അന്ത്യോക്യാ പാത്രിക്കീസിന്റെ ഭരണസീമയെപ്പററി പറയുമ്പോൾ റോമാസാമ്രാജ്യത്തിൽപെട്ട ഈ പ്രവിശ്യയെ സംബന്ധിച്ചാണു അപ്രകാരം പറയുന്നതെന്നു ഓർത്തിരിക്കേണ്ടതാണ്.

'History of the Christian Councils' എന്ന പുസ്തകത്തിൽ ഗ്രന്ഥകാരനായ Charles Joseph Hefele പറയുന്നതു ഇപ്രകാരമാണ്. 'The Second Canon of the Council of Constantinople held in 381 proves that the Patriarchate of the Bishop of Antioch was identical with the civil diocese of oriens. This diocese Contained fifteen Civil provinces.' അദ്ദേഹം പേരുപറയുന്ന പതിനഞ്ചു സംസ്ഥാനങ്ങളും റോമാസാമ്രാജ്യത്തിന്റെ കിഴക്കേ ഭാഗത്തു റോമാസാമ്രാജ്യത്തിൽ തന്നെ സ്ഥിതി ചെയ്തിരുന്നവയാണ്. അവ (1) Palestina (2) Phoenice (3) Syria (4) Cilicea (5) Cyprus (6) Arabia (7) Isauria (8) Palestina Salutaris (9) Palestina Secundus (10) Phoenica Secundius (11) Lybani (12) Eufratensis (13) Syria Salutaris (14) Osrhoena (15) Cilicia Secundus എന്നിവയാണ്.



## കുറിപ്പ്.

'അന്ത്യോഖ്യയും കിഴക്കൊക്കെയും' എന്ന നിർവ്വചനത്തിൽ മലങ്കര ഉൾപ്പെട്ടിരുന്നതായി മേല്പറഞ്ഞ ഭാഗങ്ങളിൽ കാണുന്നില്ല. മലങ്കര സഭാകാര്യങ്ങൾ സംബന്ധിച്ച് പുറപ്പെടുവിച്ചിട്ടുള്ള പാത്രിക്കീസന്മാരുടെ കല്പനകളിൽ 'കിഴക്കൊക്കെയും, എന്നു ചേർത്തിരുന്നില്ല. 1039 മേടം 26-ാം തീയതി സ്ഥാനം പ്രാപിച്ച ജോസഫ് ദീവന്നാസിയോസ്സിനു [illegible] യാക്കോബ് ദ്വിതീയൻ കൊടുത്ത സ്താത്തിക്കോനിൽ അപ്രകാരം കാണുന്നില്ല 'അന്ത്യോഖ്യായുടെ ശ്ളീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഇഗ്നാത്തിയോസ് പാത്രിയക്കീസ്'' എന്നു മാത്രമാണു പറഞ്ഞിരുന്നത്. അദ്ദേഹത്തിന്റെ പിൻഗാമിയായ ഏലിയാസ് പാത്രിക്കീസ്സും അങ്ങനെ എഴുതിയിരുന്നില്ല. സെമ്മനാരിക്കേസ്സിലെ T. T. അക്കം—1840 കന്നി 1ാം തീയതി ചേപ്പാട്ടു ദീവന്നാസിയോസ്സിനു എഴുതിയ കല്പന മലങ്കര സന്ദർശിക്കുന്നതിനു മുൻപ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് എഴുതിയ ടി കേസ്സിലെ W. W. അക്കത്തിലും ഇല്ല. മുളന്തുരുത്തി സുന്നഹദോസ്സോടുകൂടിയാണു (1051) 'കിഴക്കൊക്കെയും' എന്ന പ്രയോഗം മലങ്കരയെ സംബന്ധിച്ച് രംഗപ്രവേശം ചെയ്തിട്ടുള്ളതും—മുളന്തുരുത്തി സുന്നഹദോസ് രേഖയുടെ മേലെഴുത്തിലാണു അതു ആദ്യമായി കാണുന്നതു്. പത്രോസ് പാത്രിക്കീസിനു ശേഷം അബ്ദുള്ളാ ഏലിയാസ് മുതലായ പാത്രിക്കീസ്സന്മാരുടെ കല്പനകളിൽ ആ പ്രയോഗം നിരന്തരമായി കാണുന്നുണ്ട്—മുളന്തുരുത്തിസുന്നഹദോസ്സ്

മുതലാണു പരസ്പരസമ്മതപ്രകാരം മലങ്കര സഭയും പാത്രിയർക്കീസുമായി ബന്ധപ്പെടുന്നതു്. അതനുസരിച്ചായിരിക്കണം ഇപ്രകാരം എഴുതുവാൻ തുടങ്ങിയതു്. 1912–ൽ കാതോലിക്കാസ്ഥാനം ഇവിടെ പുനസ്ഥാപിക്കപ്പെട്ടതോടുകൂടി ആ ബന്ധം കേവലം നാമമാത്രമായിതീരുകയും ചെയ്തു.

## അന്ത്യോഖ്യാപാത്രിക്കീസും പൌരസ്ത്യകാതോലിക്കായും.

ഈ രണ്ടു സഭാദ്ധ്യക്ഷന്മാർ തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു മേൽപറഞ്ഞ കാരണങ്ങളാൽ അർത്ഥമാക്കേണ്ടതില്ല. പാത്രിക്കീസും കാതോലിക്കായും അവരവരുടെ ഭരണസീമകളെ സംബന്ധിച്ചിടത്തോളം സ്വതന്ത്രന്മാരായിരുന്നെങ്കിലും അന്ത്യോഖ്യാബന്ധത്തിൽ എപ്പോഴും കഴിഞ്ഞുപോന്നിരുന്നുവെന്നു പാത്രിയർക്കേറ്റിന്റെയും കാതോലിക്കേറ്റിന്റെയും ചരിത്രം വ്യക്തമാക്കുന്നുണ്ടു്. അതാതു സഭകളിലെ പരമാദ്ധ്യക്ഷന്മാരെ വാഴിക്കുന്ന കാര്യത്തിലുള്ള സഹകരണമാണു് ഈ അന്യോന്യ ബന്ധത്തിന്റെ പ്രധാന കണ്ണി. എന്നാൽ കാതോലിക്കേറ്റിനെ കീഴ്പ്പെടുത്തുന്നതിനുള്ള ശ്രമം അധികാരമോഹികളായ ചില പാത്രിക്കീസന്മാർ നടത്തിയിട്ടുണ്ടെന്നുള്ളതു വാസ്തവമാണു്. ആ വക ശ്രമങ്ങളെ കിഴക്കർ എപ്പോഴും എതിർത്തു വിജയിച്ചിട്ടുമുണ്ടു്. തങ്ങളുടെ ശ്രമം വിഫലമായിട്ടുള്ളപ്പോൾ മത്സരം നിർത്തി കാതോലിക്കേറ്റുമായി സന്ധിയിൽ എത്തുന്നതിനും, പൂർവ്വികമായുള്ള കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യം സമ്മതിച്ചു ഉടമ്പടി ചെയ്യുന്നതിനും പാത്രിക്കീസന്മാർ വഴിപ്പെട്ടിട്ടുണ്ടു്. ഹൂദായ കാനോൻ 7–ാം കേപ്പാലയോൻ 1–ാം പാസ്സോക്കായിൽ യൂഹാനോൻ പാത്രിയർക്കീസ് എന്ന തലക്കെട്ടിൽ കൊടുത്തിരിക്കുന്ന എട്ടു നിശ്ചയങ്ങൾ മൽക്കിസദേക്കു മപ്രിയാനായുമായി ക്രിസ്ത്വാബ്ദം 869 കുംഭമാസത്തിൽ കഫർതൂത്തായിൽ കൂടിയ സുന്നഹദോസിൽ എടുത്തിട്ടുള്ളതാകുന്നു. അതിൽ രണ്ടാമത്തെ നിശ്ചയം സുപ്രധാനമാണു്. 'ഭരണ രീത്യാ ക്ഷണിക്കപ്പെടുമ്പോളല്ലാതെ അന്ത്യോക്യാപാത്രിക്കീസ് തിഗ്രീസ്സിന്റെ ഇടവകകളിലോ മപ്രിയാനാ പാത്രിക്കീസിന്റെ ഇടവകകളിലോ പ്രവേശിക്കരുതു്.' മൂന്നു്, നാലു്, എട്ടു്, എന്നീ നിശ്ചയങ്ങളും പ്രാധാന്യമർഹിക്കുന്നവയാണു്. 'മപ്രിയാനാ, അന്ത്യോക്യാ പാത്രിക്കീസിനോടുകൂടി സന്നിഹിതനാകുമ്പോൾ അദ്ദേഹത്തിന്റെ വലത്തുഭാഗത്തു് ഒന്നാമതായി ഇരിക്കുകയും, അദ്ദേഹത്തിന്റെ പിന്നാലെ പ്രഖ്യാപിക്കപ്പെടുകയും



കുർബ്ബാന അനുഭവിക്കുകയും ചെയ്യണം' (മൂന്നാം നിശ്ചയം) ഈ നിശ്ചയത്തിൽനിന്നും ഇക്കാലത്തു് കാതോലിക്കായുടെ പദവി എന്തായിരുന്നുവെന്നു മനസ്സിലാക്കാം.

'മപ്രിയാനായുടെ സമ്മതം (ശൽമൂസാ) കൂടാതെ അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ പാത്രിക്കീസ് വാഴിക്കപ്പെടരുതു്. അങ്ങിനെ അല്ലെങ്കിൽ, പൌരസ്ത്യർക്കു അവർതന്നെ മപ്രിയാനായെ വാഴിക്കുവാനും അധികാരമുണ്ടായിരിക്കും'. (നാലാം നിശ്ചയം)

'മപ്രിയാനായാൽ മുടക്കപ്പെടുന്ന എപ്പിസ്കോപ്പാ പാത്രിക്കീസിനാലും മുടക്കപ്പെട്ടവനായി അറിയപ്പെട്ടിരിക്കണം.' (എട്ടാം നിശ്ചയം)

പാത്രിക്കീസും കാതോലിക്കായും തമ്മിലുള്ള ബന്ധം ഏതുതരത്തിലാണെന്നു് ഈ നിശ്ചയങ്ങൾ വ്യക്തമാക്കുന്നു. അവരവരുടെ ഭരണസീമ സംബന്ധിച്ചിടത്തോളം ഇരുവരും സ്വതന്ത്രന്മാരാണു്. എന്നാൽ അവരവരുടെ വാഴ്ച കാര്യത്തിൽ അന്യോന്യം സഹകരിക്കുകയും വേണം.

# അദ്ധ്യായം IV

## മാർത്തോമ്മാശ്ളീഹായുടെ പൌരോഹിത്യം

മാർത്തോമ്മാശ്ളീഹായ്ക്കു കശ്ശീശാ സ്ഥാനമൊ മേല്പട്ടത്വമൊ ഇല്ലായിരുന്നുവെന്നും, അദ്ദേഹം ഒരു ശെമ്മാശ്ശനോ അയ്മേനിയോ മാത്രം ആയിരുന്നതുകൊണ്ടു് അദ്ദേഹത്തിനു സിംഹാസനമുണ്ടായിരുന്നുവെന്നു പറയുന്നതു വേദവിപരീതമാണെന്നുള്ള വാദം ഇപ്പോൾ ചില ഭാഗങ്ങളിൽ നിന്നും കേട്ടുവരുന്നുണ്ടു്. (യാക്കോബ് തൃതീയൻ പാത്രിക്കീസ് കാതോലിക്കായ്ക്കു അയച്ച 27–6–70–ലെ 203–ാം നമ്പർ കല്പന) മാർത്തോമ്മാശ്ളീഹായ്ക്കു മേല്പട്ടസ്ഥാനമില്ലെങ്കിൽ സിംഹാസനവുമില്ലായിരുന്നുവെന്നു സമ്മതിക്കാതെ തരമില്ല.

പൌരോഹിത്യം അംഗീകരിക്കുന്ന ഒരു സഭയും പറഞ്ഞു കേട്ടിട്ടില്ലാത്ത ഒരു നവീന വാദഗതിയാണിതു്. ദുരുദ്ദേശത്തോടുകൂടിയല്ലാതെ ഇപ്രകാരം പറയുവാൻ ആർക്കും സാദ്ധ്യമല്ല.

അപ്പോസ്തോല സ്ഥാനത്തിൽ ഉൾപ്പെട്ട പദവികളാണ ശുശ്രൂ ഷയും (മ്ശമ്ശോന്യസോ) പട്ടത്വവും (കൊഹന്യസോ) മേല്പട്ടത്വവും (എപ്പിസ്ക്കോപ്പ്യസോ). പന്ത്രണ്ട ശ്ളീഹന്മാരെ തെരഞ്ഞെട ത്ത് അപ്പോസ്തോലന്മാരായി നിയമിച്ചപ്പോൾ (മർക്കോസ് 6:13). അവർ ഈ ത്രിവിധ സ്ഥാനങ്ങൾക്കും ഒരുപോലെ Character (യോ ഗ്യത) സിദ്ധിച്ചിട്ടുള്ള അപ്പോസ്തോലന്മാരായിത്തീൻ. അവരുടെ തെരഞ്ഞെടുപ്പിലും നിയമനത്തിലും അന്തർലീനമായ അധികാര ങ്ങൾ പ്രയോഗിക്കുവാനുള്ള അനുവാദം ചില ഘട്ടങ്ങളിലായി ക ത്താവ് അവക്ക കൊടുത്തതായി വേദത്തിൽ കാണുന്നുണ്ട്. അത നുസരിച്ച അവർ പ്രസംഗിക്കുകയും, രോഗികളെ സൌഖ്യമാക്കുക യും മാമോദീസാ മുക്കുകയും, വി. കർബ്ബാന നടത്തുകയും, പാപ മോചനം നൽകുകയും സഭാഭരണം നടത്തുകയും ചെയ്തുകൊണ്ടിരുന്നു. മാർത്തോമ്മാശ്ളീഹായും എല്ലാവരോടൊപ്പം ഈ കാര്യങ്ങളൊക്കെ യും ചെയ്തുകൊണ്ടിരുന്നു. തന്റെ കരിശുമരണത്തിനുമുമ്പ് വി. കർബ്ബാന സ്ഥാപിച്ചുകൊണ്ട് ശ്ളീഹന്മാരോട് അപ്രകാരം ചെ യ്യുവാനായി കല്പിച്ചപ്പോൾ മാർത്തോമ്മശ്ളീഹായ്ക്കും ആ അധികാ രം ലഭിച്ചു. (1 കോരി. 11:24—26) തന്റെ പുനരുത്ഥാനശേഷം പതിനൊന്ന അപ്പോസ്തോലന്മാരോട 'നിങ്ങൾ പുറപ്പെട്ട പിതാവി ന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാ നം കഴിപ്പീൻ' (മത്താ. 28:19). എന്ന പറഞ്ഞപ്പോഴും മാർത്തോ മ്മാശ്ളീഹാ അവരുടെ കൂടെ ഉണ്ടായിരിക്കുകയും സ്നാനം കഴിപ്പി ക്കുന്നതിനുള്ള അധികാരം അദ്ദേഹത്തിന ലഭിക്കുകയും ചെയ്തു. മത്ഥി യാസ്സിനെ യൂദാസ്കറിയോത്തായ്ക്കു പകരം തെരഞ്ഞെടുത്ത് അവ ൎ തോമ്മാശ്ളീഹാ അപ്പോസ്തോലന്മാരുടെ കൂട്ടത്തിൽ എണ്ണിയപ്പോ രിക്കുകയും അവരോടൊത്തു സഹകരിക്കുകയും ചെയ്തു (അപ്പോ. പ്ര വൃത്തി. 1:23—26) ഈ ഭാഗത്തു് അപ്പോസ്തോലന്മാർ പറഞ്ഞതും പ്രവർത്തിച്ചതുമെല്ലാം ബഹുവചനത്തിലാണ രേഖപ്പെടുത്തിയിട്ട ള്ളത്. സ്തേഫാനോസ് മുതലായ ഏഴുപേരെ തെരഞ്ഞെടുത്ത് നി യമിച്ചപ്പോഴും പന്തിരുവരുടെ കൂട്ടത്തിൽ തോമ്മാശ്ളീഹാ ഉണ്ടാ യിരുന്നു. അപ്പോസ്തോലന്മാർ പ്രാത്ഥിച്ച അവരുടെമേൽ കൈവച്ച അവരെ ശെമ്മാശ്ശന്മാർ (ശുശ്രൂഷക്കാർ) ആക്കിയപ്പോൾ തോമ്മാ ശ്ളീഹായും മററു അപ്പോസ്തോലന്മാരൊപ്പം പ്രാത്ഥിക്കുകയും കൈ വയ്ക്കുകയും ചെയ്തു (അപ്പോ. 6:6), 'പ്രാത്ഥിക്കുകയും കൈവയ്ക്കു



കയും ചെയ്തു'. എന്ന പറഞ്ഞിരിക്കുന്നതു ബഹുവചനത്തിലാണെന്നു ള്ളതു ശ്രദ്ധാർഹമാണ്.

മേല്പറഞ്ഞ പ്രകാരം സ്നാനം കഴിപ്പിക്കുക, പാപമോചനം നൽ കുക, വി. കർബ്ബാന ചൊല്ലുക, പട്ടം കൊടുക്കുക എന്നിങ്ങനെയുള്ള അധികാരങ്ങൾ മാർത്തോമ്മാശ്ളീഹായ്ക്കും ലഭിക്കുകയും, അതനു സരിച്ച് അദ്ദേഹം പ്രവർത്തിക്കുകയും ചെയ്തുവെങ്കിൽ അദ്ദേഹം ആ ചാര്യത്വവും പ്രധാനാചാര്യത്വവും ഇല്ലായിരുന്നുവെന്നു വാദിക്കുക നിരത്ഥകമാണെന്നു മനസ്സിലാക്കുവാൻ പ്രയാസമില്ല.

മർത്തോമ്മാശ്ളീഹായുടെ പൗരോഹിത്യത്തിനു വേദത്തെളിവു കൾ കൂടാതെ ഇതര തെളിവുകളും ഉണ്ട്. 250 A D.—യിൽ രചി ക്കപ്പെട്ടിട്ടുള്ള അപ്പോസ്തോലന്മാരുടെ ഉപദേശം (Doctrine of the Apostles) എന്ന പുസ്തകത്തിൽ 'India and all its own countries and those bordering on it; even to the furthest sea received the Apostle's hand of priesthood from Juda's Thomas' എന്നു പറയുന്നു. കിഴക്കിന്റെ ഒന്നാമത്തെ മേ ല്പട്ടക്കാരൻ മാർത്തോമ്മാശ്ളീഹാ ആകുന്നുവെന്നു പൗരസ്ത്യ കാതോ ലിക്കായും സുറിയാനി സഭാ ചരിത്രകാരനുമായ മാർ ഗ്രീഗോറിയോ സ് ബാറെബ്രായ അദ്ദേഹത്തിന്റെ എക്ലീസിയാസ്റ്റിക്കി (നാളാഗ മം) എന്ന സഭാ ചരിത്രപുസ്തകം 2—ാം ഭാഗത്തിൽ രേഖപ്പെടുത്തി യിട്ടുണ്ട്. മലങ്കര സഭയിലെ ഒന്നാമത്തെ മേല്പട്ടക്കാരനും മർത്തോ മ്മാശ്ളീഹാ ആയിരുന്നു. ബാറെബ്രായയുടെ എക്ലിസിയാസ്റ്റി ക്കി രണ്ടാം മിമ്രായിൽ 'അപ്പോസ്തോലന്മാരുടെ ഉപദേശത്തെ' ആ ധാരമാക്കി ചുററുമുള്ള എല്ലാ പ്രദേശങ്ങളും, അറുതി കടൽവരെ യ ഹൂദാ തോമ്മായിൽ നിന്നു, ശിഷ്യന്മാരുടെ (അപ്പോസ്തോലന്മാരുടെ) ആചാര്യത്വത്തിന്റെ കൈവയ്പ്പു സ്വീകരിച്ചു, അദ്ദേഹം അവി ടെ സ്ഥാപിച്ചിട്ടുള്ള സഭയിൽ ഭരണകർത്താവും അധികാരിയു മായിരുന്നു. അവിടെ ശുശ്രൂഷിച്ചിരുന്നു എന്നു പ്രസ്താവിക്കുന്നു ണ്ട്. 14—ാം നൂററാണ്ടിൽ ജീവിച്ചിരുന്ന സൊബായിലെ അബ്ദീ ശോ അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ ബാറെബ്രായയുടെ മേലുദ്ധരി ച്ച ഭാഗത്തോട യോജിച്ചുകൊണ്ട് 'ഇൻഡ്യയും അതിലെ സകല പ്രവിശ്യകളും, സമീപ പ്രദേശങ്ങളും, അറുതി കടൽവരെ അപ്പോ സ്തോലന്മാരുടെ പൌരോഹിത്യകരം അപ്പോസ്തോലനായ തോമ്മാ

യിൽനിന്നും സ്വീകരിച്ചു. അദ്ദേഹം സ്ഥാപിച്ചു ശുശ്രൂഷിച്ചിരുന്ന സഭയുടെ ഭരണാധികാരിയും നേതാവും അദ്ദേഹം തന്നെയായിരുന്നു!! എന്നു പറയുന്നു.

മാർത്തോമ്മാശ്ലീഹായുടെ പൌരോഹിത്യത്തെപ്പററിയുള്ള എതിർവാദങ്ങൾക്കെതിരായി ഇതിൽ കൂടുതൽ തെളിവുകൾ കാണിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. വേദസാക്ഷികളും ചരിത്രസാക്ഷികളും അദ്ദേഹത്തിന്റെ പൌരോഹിത്യത്തിനു ശക്തിമത്തായ സാക്ഷ്യം നൽകുന്നു.

---

## അദ്ധ്യായം V

### മാർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനം അഥവാ (കാതോലിക്കാ സിംഹാസനം).

അപ്പോസ്തോലന്മാരെല്ലാവർക്കും, അവരുടെ പിൻഗാമികളായ എല്ലാ മേല്പട്ടക്കാർക്കും സിംഹാസനം ഉണ്ടെന്നും, പാത്രിയർക്കീസന്മാരുടെ സിംഹാസനങ്ങളുടെ പ്രത്യേകത അപ്പോസ്തോല പിൻതുടർച്ച വഴിക്കുണ്ടായതുകൊണ്ടല്ലെന്നും അവരുടെ ആസ്ഥാനങ്ങളുടെ പ്രാധാന്യം കൊണ്ടാണെന്നും കണ്ടുകഴിഞ്ഞതാണ്. മാർത്തോമ്മാശ്ലീഹായ്ക്കു സിംഹാസനമില്ലെന്നുള്ള വാദം അതിനാൽ നിലനിൽക്കുന്നതല്ല. പത്രോസിനു മാത്രമേ സിംഹാസനമുള്ളു എന്നു ആരെങ്കിലും പറഞ്ഞാൽ അതിനു ഉപോത്ബലമായ യാതൊരു തെളിവും വേദത്തിലൊ, ചരിത്രത്തിലൊ, പാരമ്പര്യത്തിലൊ ഇല്ലെന്നു ഓർത്തിരിക്കേണ്ടതാണ്. ഇഹത്തിലായാലും പരത്തിലായാലും സിംഹാസന വാഗ്ദത്തം എല്ലാ ശ്ലീഹന്മാർക്കും ഒരുപോലെയാണു കർത്താവു നൽകിയത്. പത്രോസിനു പ്രത്യേകമായി അപ്രകാരം വാഗ്ദാനം ചെയ്തതായി ഒരിടത്തും കാണുന്നില്ല. ഏദായ കാനോനിൽ റോമാ, കുസ്തന്തീനോപോലീസ്, അലക്സാന്ത്രിയ, അന്ത്യോഖ്യാ, എന്നീ സ്ഥലങ്ങളിൽ നാലു പാത്രിക്കീസന്മാർ ഉണ്ടായിരിക്കണമെന്നല്ലാതെ അവർക്കു മററുള്ളവർക്കില്ലാത്ത എന്തെങ്കിലും പ്രത്യേക



സിംഹാസനം നിശ്ചയിച്ചിട്ടുള്ളതായും പറയുന്നില്ല. അവർക്കു സിംഹാസനമില്ലെന്നു അതുകൊണ്ട് അർത്ഥമില്ല. അവരുടെ ആസ്ഥാനങ്ങൾ പാത്രിയർക്കേററുകൾ (പാത്രിയർക്കാസാ) ആണെന്നുള്ള പ്രത്യേകത മാത്രമാണു അവർക്കുള്ളത്. സിംഹാസനകാര്യത്തിൽ അവർ മററുള്ളവരോടൊപ്പമാകുന്നു. പാത്രിയർക്കേററുകളുടെ പ്രാധാന്യം നിമിത്തം അവരുടെ കീഴിലുള്ള സിംഹാസനങ്ങളുടെമേൽ അവർക്കു അധികാരം ലഭ്യമായി.

മാർത്തോമ്മാശ്ലീഹാ പൌരസ്ത്യ ദേശങ്ങളിൽ സുവിശേഷം അറിയിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തതിനാൽ അദ്ദേഹത്തെ പൌരസ്ത്യദേശത്തെ ഒന്നാമത്തെ മേല്പട്ടക്കാരനായും അവിടത്തെ പ്രധാന മേലദ്ധ്യക്ഷന്മാരായ കാതോലിക്കാമാർ അദ്ദേഹത്തിന്റെ പിൻഗാമികളായും അറിയപ്പെടുന്നു. പൌരസ്ത്യ ദേശത്തെ ആദ്യത്തെ ആസ്ഥാനം എഡേസ്സായും (ഉറഹാ), പിന്നീടു സെലൂഷ്യാ ക്ററസിഫോണും. 7-ാം നൂററാണ്ടുമുതൽ തിഗ്രീസ്സുമായിരുന്നു. കാതോലിക്കാസ്ഥാപനം ആദ്യം സെലൂക്ക്യയിൽ ഉണ്ടായി. നെസ്തോറിയന്മാർ ആസ്ഥാനം പിടിച്ചടക്കുകയാൽ ഓർത്തഡോക്സുകാർ അവരുടെ ആസ്ഥാനം ഏഴാം നൂററാണ്ടിൽ തിഗ്രീസ്സിലേയ്ക്കു മാററുകയാണ് ചെയ്തത്. നെസ്തോറുകാർക്കു വേണ്ടുവോളം രാജകീയ ആനുകൂല്യങ്ങൾ ഉണ്ടായിരുന്നതിനാൽ കാതോലിക്കാ എന്ന നാമം പോലും ഉപയോഗിക്കുവാൻ ഓർത്തഡോക്സ് സഭാദ്ധ്യക്ഷനു നിവൃത്തിയില്ലാതെവന്നു. കാതോലിക്കാ എന്ന നാമവും സെലൂഷ്യൻ ആസ്ഥാനവും നെസ്തോറിയർ കൈയ്യടക്കിയതുകൊണ്ട് ആസ്ഥാനം തിഗ്രീസ്സിലേക്കു മാററിയതിനോടൊപ്പം കാതോലിക്കാ എന്ന നാമത്തിനു പകരം മപ്രിയാനാ എന്ന നാമവും പൌരസ്ത്യ ഓർത്തഡോക്സ് സഭാദ്ധ്യക്ഷനു സ്വീകരിക്കേണ്ടിവന്നു. അപ്രകാരം ചെയ്തതു് കാതോലിക്കാ എന്ന നാമം നിശ്ശേഷം പരിത്യജിച്ചിട്ടായിരുന്നില്ല. ആ നാമം പിന്നീടും പ്രാബല്യത്തിൽത്തന്നെ ഇരുന്നു.

പൌരസ്ത്യദേശത്തെ ഒന്നാമത്തെ മേല്പട്ടക്കാരൻ മർത്തോമ്മാശ്ലീഹാ ആകയാൽ അദ്ദേഹത്തിന്റെ പിൻഗാമികളായി സെലൂക്യയിൽ വാണിരുന്ന കാതോലിക്കാമാരുടെയും തിഗ്രീസ്സിൽ വാണിരുന്ന മപ്രിയാനാമാരുടെയും സിംഹാസനം മർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണ്. മർത്തോമ്മാശ്ലീഹായുടെ പിൻഗാമികളായ കാതോലിക്കാമാരുടെയും, മപ്രിയാനാമാരുടെയും സിംഹാസ

നങ്ങളെപ്പററി ഹൂദായ കാനോനിലും ചരിത്ര ഗ്രന്ഥങ്ങളിലും വ്യക്തമായ പരാമർശമുണ്ട്. (ഹൂദായ കാനോൻ 7-ാം അദ്ധ്യായം 1-ാം പാസ്സോക്കാ—നിഖ്യ, ടി യൂഹാനോൻ പാത്രിയർക്കീസ് ഒന്നാം നിശ്ചയം) ബാറെബ്രായയുടെ എക്ലിസിയാസ്റ്റിക്കൽ 2-ാം ഭാഗത്തു പലയിടങ്ങളിലും മപ്രിയാനാമാരെപററി പറയുമ്പോൾ സിംഹാസനം, സിംഹാസനാരോഹണം, പൌരസ്ത്യ സിംഹാസനം, കാതോലിക്കാസിംഹാസനം, തിഗ്രീസ്സിൻെറ സിംഹാസനം എന്നീ പദപ്രയോഗങ്ങൾ കാണുന്നുണ്ട്. വിസ്താരഭയത്താൽ അവ ഇവിടെ ഉദ്ധരിക്കുന്നില്ല. 1930 ഓബ് (ചിങ്ങം) മാസം 10-ാം തീയതി ഹോംസിലെ പാത്രിയർക്കാ അരമനയിൽനിന്നും അപ്രേം പ്രഥമൻ പാത്രിയർക്കീസ് എഴുതിയതും ശീമയിലെ സഭയിൽ പ്രസിദ്ധപ്പെടുത്തിയ മാമോദീസാ ക്രമത്തിൽ ചേർത്തിട്ടുള്ളതുമായ കല്പനയിൽ പടിഞ്ഞാറുള്ള 'പാത്രിയർക്കാ സിംഹാസനമെന്നും' തെഗ്രീസ്സിലെ മപ്രിയാനയുടെ 'പൌരസ്ത്യ സിംഹാസനം' എന്നും പറയുന്നുണ്ട്. 'മാമോദീസായുടെ ഈ ക്രമം പടിഞ്ഞാറുള്ള, അതായത് പാത്രിയർക്കാ സിംഹാസനാധികാരത്തിന് പ്രത്യേകം കീഴ്പ്പെട്ടിരുന്ന പള്ളികൾ ഉപയോഗിക്കുന്നു. എന്നാൽ ചില കാലത്ത് തെഗ്രീസ്സിലെ മപ്രിയാനായുടെ, പൌരസ്ത്യ സിംഹാസനത്തോട് ചേന്നിരുന്ന പള്ളികൾ'. ചുരുങ്ങിയ ക്രമമാണ് ഉപയോഗിക്കുന്നത് 1930 ഓബ് 10-ാം തീയതി ഹോംസിലെ പാത്രിയർക്കാ അരമനയിൽനിന്നും അപ്രേം പ്രഥമൻ പാത്രിയർക്കീസ് എഴുതിയതും ശീമയിലെ സഭയിൽ പ്രസിദ്ധപ്പെടുത്തിയ മാമോദീസ്സാ ക്രമത്തിൽ ചേർത്തിട്ടുള്ളതുമായ കല്പനയിൽ പടിഞ്ഞാറുള്ള 'പാത്രിയർക്കാ സിംഹാസനമെന്നും' തെഗ്രീസ്സിലെ മപ്രിയാനായുടെ 'പൌരസ്ത്യസിംഹാസനം' എന്നും പറയുന്നുണ്ട്. ക്നാനായ മെത്രാസന ഇടവകയുടെ നാവായി കോട്ടയത്തുനിന്നും പ്രസിദ്ധപ്പെടുത്തുന്ന എഡേസ്സാ മാസികയിൽ ഇപ്പോഴത്തെ പാത്രിയർക്കീസായ യാക്കോബ് തൃതീയൻ ബാവാ ആ മാസികയുടെ 1968 സെപ്തംബർ15-ാം തീയതിയിലെ ലക്കത്തിൽ 'ഇൻഡ്യയിലെ സുറിയാനി സഭ' എന്ന ചരിത്ര ലേഖനത്തിൽ 'അഞ്ചാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ പേർഷ്യയുടെ മെത്രാപ്പോലീത്താ (മാറി) കാതോലിക്കായുടെ സിംഹാസനത്തിൽ അധികാരിയായി' എന്നു പറയുന്നുണ്ട്;

കണ്ടനാട് ഭദ്രാസന ഇടവകയുടെ ഇപ്പോഴത്തെ മെത്രാപ്പോലീത്തായായ പൌലൂസ് മാർ പീലക്സീനോസിൻെറ പിതാവ്



പി. പി. യൗസേഫ് കത്തനാർ രചിച്ചിട്ടുള്ള 'പൂർവ്വിക പിതാക്കന്മാരും പൊതു സുന്നഹദോസുകളും' എന്ന പുസ്തകത്തിൻെറ 20-ാം അദ്ധ്യായം 118-ാം പേജിൽ 'ഇഗ്നാത്തിയോസ്, ബസ്സേലിയോസ്, ഗ്രീഗോറിയോസ് എന്നീ മൂന്ന നാമങ്ങൾ കർബ്ബാനസമയത്ത് ഒന്നാം തുബ്ദേനിൽ നാം ചൊല്ലുന്നുണ്ടല്ലോ. അതിൽ ഇഗ്നാത്തിയോസ് അന്ത്യോക്യയിലെയും, ഗ്രീഗോറിയോസ് ഊർശ്ലേമിലെയും, ബസ്സേലിയോസ് തെഗ്രീസിലെയും സിംഹാസനങ്ങളിൽ സ്ഥിതിചെയ്യുന്നവരുടെ നാമങ്ങളാണ്' എന്നിപ്രകാരം പറഞ്ഞിരിക്കുന്നു.

മേല്പറഞ്ഞ ഭാഗങ്ങളിൽനിന്നും കാതോലിക്കാമാർക്കും (മപ്രിയാനാമാർക്കും) പാത്രിയർക്കീസിനെപ്പോലെ സിംഹാസനമുണ്ടായിരുന്നുവെന്നും, കാതോലിക്കായുടെ സിംഹാസനം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നും അതിനെ കാതോലിക്കായുടെ സിംഹാസനം, മപ്രിയാനായുടെ സിംഹാസനം, സെലൂക്യയിലെ സിംഹാസനം, തെഗ്രീസിലെ സിംഹാസനം, പൗരസ്ത്യസിംഹാസനം എന്നൊക്കെ നാമകരണം ചെയ്തിരുന്നുവെന്നും കാണാവുന്നതാണ്. താഴെപ്പറയുന്ന സാക്ഷ്യങ്ങളും ശ്രദ്ധാർഹമാണ്.

മുൻ പാത്രിയർക്കീസ്കക്ഷിയുടെ നാവും, കാലംചെയ്ത പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ശ്രേഷ്ഠാനുമതിയോടുകൂടി നടത്തപ്പെട്ട വന്നിരുന്നതുമായ 'സുറിയാനി സഭാമാസിക' 1931 ചിങ്ങം ലക്കത്തിൽ 'അന്ത്യോക്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കാ സിംഹാസനവും' എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിൽ 'ഈ സിംഹാസനം പേരിലല്ലാതെ അധികാരത്തിൽ മററുള്ള പാത്രിയർക്കാ സിംഹാസനങ്ങളുമായി യാതൊരു വിധത്തിലും യാതൊരു വ്യത്യാസവും ഉള്ളതായിരുന്നില്ലെന്നു മാത്രമല്ല, ഈ സിംഹാസനത്തെയും ചില ചരിത്രകാരന്മാർ പാത്രിയർക്കാ സിംഹാസനമെന്നുകൂടെ പേരു പറഞ്ഞു വരുന്നുണ്ട്. (കാത്തലിക്ക് എൻസൈക്ലോപ്പീഡിയാ വാല്യം 17 പുറം 681)' എന്നിങ്ങനെ പറയുന്നുണ്ട്. സുറിയാനി സഭാമാസിക 5-ാം പുസ്തകം 181-ാം പുറം) 1923-ൽ ടി മാസിക 6-ാം പുസ്തകം 232-238 എന്നീ വശങ്ങളിൽ കാതോലിക്കാ പാത്രിയർക്കീസിൻെറ കീഴാണോ എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിച്ച ലേഖ

നത്തിൽ ഇപ്രകാരം പറയുന്നു. 'അലക്സന്ത്രിയാ പാത്രിയർക്കീസിനെപ്പോലെ സർവ്വ അധികാരവും ലഭിച്ചിട്ടുള്ള കാതോലിക്കാ അന്ത്യോക്യാപാത്രിക്കീസിന്റെ കീഴാകുന്ന സൂത്രം എങ്ങനെയാണെന്നു് എനിക്കു മനസ്സിലാകുന്നില്ല. കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴാണെങ്കിൽ തീർച്ചയായും അലക്സന്ത്രിയായും കീഴായിരിക്കണം. ഇതു സംഭവ്യമോ എന്നു വായനക്കാർ വിധിക്കട്ടെ'.

---

## അദ്ധ്യായം VI

### മലങ്കര മെത്രാന്മാർ മാർത്തോമ്മാശ്ളീഹായുടെ പിൻഗാമികൾ

മലങ്കരസഭ മാർത്തോമ്മാ ശ്ളീഹായാൽ സ്ഥാപിതമായതാണെ
ന്നു് ഇപ്പോൾ സർവ്വരും സമ്മതിക്കുന്ന കാര്യമാണു്. അദ്ദേഹം
ഏ. ഡി. 52-ൽ ഇവിടെ വന്നു് അനേകരെ ക്രിസ്തുമതത്തിൽ ചേ
ർക്കുകയും ഇവിടെ സഭ സ്ഥാപിക്കുകയും ഇരുപതു കൊല്ലങ്ങളോളം
ഇൻഡ്യയിൽ മററു സ്ഥലങ്ങളിലും ചുററിനടന്നു് സഭയുടെ മേൽനോ
ട്ടം വഹിക്കുകയും ഏ. ഡി. 72-ൽ മൈലാപ്പൂരിൽവച്ചു് സഹദാ മ
രണം പ്രാപിക്കുകയും ചെയ്തു എന്നു് ഇന്നു പരക്കെ സമ്മതിക്കുന്നു
ണ്ടു്. അതിനാൽ മലങ്കരസഭയുടെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാ
ർത്തോമ്മാശ്ളീഹായാണെന്നുള്ളതു തർക്കം കൂടാതെ സമ്മതിക്കേണ്ട
വസ്തുതയാണു്. കൊടുങ്ങല്ലൂർ ആസ്ഥാനമാക്കി കേരള ചെരുമാ
ളിന്റെ അനന്തരവനെ കേഫാ എന്ന പേരിൽ മലങ്കരസഭയുടെ ആ
ദ്യത്തെ മേല്പട്ടക്കാരനാക്കി വാഴിച്ചു് നിയമിച്ചതായി പാരമ്പര്യമു
ണ്ടു്. പകലോമററം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ
നാലു ബ്രാഹ്മണകുടുംബങ്ങളിൽനിന്നും പട്ടക്കാരെ നിശ്ചയിക്കുക
യും ചെയ്തു. 250 ഏ. ഡി. യിൽ രചിച്ചിട്ടുള്ള 'Doctrine
Apostles' ആധാരമാക്കി ഇൻഡ്യയും ചുററുമുള്ള പ്രദേശങ്ങളും യഹൂ
ദാ തോമ്മായിൽനിന്നും ആചാര്യത്വം പ്രാപിച്ചുവെന്നും, അദ്ദേഹം
ആദ്യത്തെ ഭരണകർത്താവും അധികാരിയുമായിരുന്നുവെന്നുള്ള ബാർ
എബ്രായയുടെയും അബ്ദീശോയുടെയും സാക്ഷ്യം ഇതിനുപരി ക
ണ്ടതാണു്. (മറുവശം കാണുക). മാർത്തോമ്മാശ്ളീഹായ്ക്കു ശേഷമുള്ള



മലങ്കര സഭാചരിത്രം വ്യക്തമല്ല. വിദേശങ്ങളിൽനിന്നു് ഓരോ
കാലത്തു് ഇവിടെ വന്നിട്ടുള്ള മേല്പട്ടക്കാർ ഇവിടത്തെ സഭയുടെ ആ
ത്മീയ കാര്യങ്ങൾ നോക്കിവന്നിരുന്നതായി ചരിത്രരേഖകളുണ്ടു്.
യാക്കോബായക്കാരും, നെസ്തോറിയന്മാരും, റോമൻകത്തോലിക്ക
രുമായ മേല്പട്ടക്കാർ അപ്രകാരം ചെയ്തിട്ടുണ്ടു്. എന്നാൽ പകലോമ
ററം തറവാട്ടിൽ പെട്ട അർക്കദിയാക്കന്മാർ സഭാ ഭരണം നേരിട്ടു ന
ടത്തിപോന്നിരുന്നു. 1599-ൽ നടന്ന ഉദയംപേരൂർ സുന്നഹദോ
സോടുകൂടി സഭ റോമൻകത്തോലിക്കരുടെ ശക്തിയിൽ അമർന്നു്, അ
വരുടെ കീഴിലായി. ഈ സ്ഥിതി 1653-ൽ നടന്ന കൂനൻകുരിശു
സത്യംവരെ നിലനിന്നു. പ്രസിദ്ധമായ ആ സത്യത്തോടുകൂടി മ
ലങ്കരസഭ രണ്ടായിത്തീർന്നു. ഒരു വിഭാഗം റോമൻ കത്തോലിക്ക
രോടുകൂടി നിന്നു. മററൊരു വിഭാഗം അവരിൽനിന്നു പിരിഞ്ഞു
പൂർവ്വികമായ മലങ്കരസഭയായി അവശേഷിച്ചു. ഈ രണ്ടാമത്തെ
വിഭാഗത്തിന്റെ മെത്രാനായി പകലോമററം തറവാട്ടിലെ തോമ
സ് അർക്കദിയാക്കോൻ വാഴിക്കപ്പെട്ടു. 1653-ൽ അദ്ദേഹം മലങ്ക
ര സഭയുടെ നിയുക്തമെത്രാനായി സഭയാൽ നിശ്ചയിക്കപ്പെട്ടുവെ
ങ്കിലും 1665-ൽ മാത്രമേ അദ്ദേഹത്തെ മെത്രാനായി വാഴിക്കുന്ന
തിനു വിദേശത്തുനിന്നും ഒരു മേല്പട്ടക്കാരനെ കിട്ടിയുള്ളു. അദ്ദേഹം
വാഴിക്കപ്പെട്ടതു് മാർത്തോമ്മാശ്ളീഹായുടെ പിൻഗാമിത്വം അനുസ്മ
രിക്കത്തക്കവണ്ണം മാർത്തോമ്മാ എന്ന പേരിലായിരുന്നു. മാർത്തോ
മ്മാ ഒന്നാമൻ എന്നു് അദ്ദേഹം ചരിത്രത്തിൽ അറിയപ്പെടുന്നു. തുട
ന്നു് മലങ്കരസഭയെ 9 മാർത്തോമ്മാ മെത്രാന്മാർ ഭരിച്ചിട്ടുണ്ടു്. മാ
ർത്തോമ്മാശ്ളീഹായുടെ പിൻതുടർച്ചയെ അനുസ്മരിക്കത്തക്കവണ്ണം
അവരെല്ലാവരും മാർത്തോമ്മാമെത്രാന്മാർ എന്നു സ്ഥാനനാമത്തിൽ
വിളിക്കപ്പെട്ടിരുന്നു എന്നുള്ളതു് പ്രത്യേകം സ്മർത്തവ്യമാണു്. മാ
ർത്തോമ്മാ 6-ാമൻ ദീവന്നാസ്യോസ് ഒന്നാമൻ എന്ന പേരിൽ ശീമ
മെത്രാനായ മാർ ഗ്രീഗോറിയോസിൽനിന്നും 1770-ൽ മെത്രാപ്പോ
ലീത്താസ്ഥാനം പ്രാപിച്ചെങ്കിലും, അദ്ദേഹം മാർത്തോമ്മാ നാമ
ത്തിലാണു് സാധാരണയായി അറിയപ്പെടുന്നതു്. 1817-ൽ ആ
ണു് മാർത്തോമ്മാ 9-ാമൻ കാലധർമ്മം പ്രാപിച്ചതു്. പിന്നീടുണ്ടാ
യിട്ടുള്ള മെത്രാന്മാർ ഈ മാർത്തോമ്മാ സംജ്ഞ ഉപയോഗിച്ചിരുന്ന
തായി കാണുന്നില്ല. അവർ മററു പേരുകളിലാണു് ചരിത്രത്തിൽ
അറിയപ്പെടുന്നതു്. എങ്കിലും അവരെല്ലാവരും മാർത്തോമ്മാശ്ളീ
ഹായുടെ പിൻഗാമികളാണെന്നുള്ള കാര്യം വിസ്മരിച്ചുകൊണ്ടല്ല

അപ്രകാരം വിളിക്കപ്പെട്ടിരുന്നതു്. അന്ത്യോക്യാ പാത്രിയർക്കീസു വഴി സ്ഥാനം പ്രാപിച്ചിട്ടുള്ള ഇവർക്കു് മാർത്തോമ്മാനാമം കൊടുക്കുന്നതിനു് അവിടെനിന്നും വന്നിട്ടുള്ളവർക്കു് സന്തോഷമായിരുന്നില്ല. ശീമയിൽ നിലവിലുള്ള ശ്രേഷ്ഠ നാമങ്ങളായ ദീവന്നാസ്സിയോസ്, അത്താനാസ്സിയോസ് മുതലായവയാണു് അവർക്കു നൽകപ്പെട്ടിട്ടുള്ളതു്. ശീമയിൽനിന്നും വന്ന അന്ത്യോക്യാവഴിയുള്ള മാർ ഗ്രീഗോറിയോസിൽനിന്നും 1772–ൽ മേല്പട്ടസ്ഥാനം ഏറ്റു് ബ്രിട്ടീഷ്മലബാറിലുള്ള തോഴിയൂർ (അഞ്ഞൂർ) എന്ന സ്ഥലത്തു പോയി താമസിച്ചു് തോഴിയൂർ സഭ സ്ഥാപിച്ച മാർ കൂറീലോസ്സും അദ്ദേഹത്തിന്റെ പിൻഗാമികളും ഈ രീതിതന്നെ അവലംബിച്ചു് ശ്രേഷ്ഠ നാമങ്ങളായ കൂറീലോസ്, പീലക്സീനോസ് എന്നീ നാമങ്ങൾ സ്വീകരിച്ചു. തോഴിയൂരെ പീലക്സീനോസ് രണ്ടാമനിൽനിന്നും പട്ടമേറ്റു് മലങ്കരസഭ ഭരിച്ച ദീവന്നാസ്സിയോസ് രണ്ടാമൻ (പുലിക്കോട്ടു്–1815), ദീവന്നാസ്സിയോസ് മൂന്നാമൻ (പുന്നത്ര–1819), ദീവന്നാസ്സിയോസ് നാലാമൻ (ചേപ്പാട്ടു്–1825) എന്നിവരും ശ്രേഷ്ഠ നാമങ്ങൾതന്നെ സ്വീകരിച്ചു. അവർക്കുശേഷം ശീമയിലെത്തി പട്ടമേറ്റിട്ടുള്ള മാത്യൂസ് അത്താനാസ്സിയോസ് (പാലക്കുന്നത്തു്–1843), ജോസഫ് ദീവന്നാസ്സിയോസ് അഞ്ചാമൻ (പുലിക്കോട്ടിൽ–1865), ഗീവറുഗീസ് ദീവന്നാസ്സിയോസ് ആറാമൻ (വട്ടശ്ശേരിൽ–1908) എന്നീ മെത്രാപ്പോലീത്തന്മാർക്കും നൽകപ്പെട്ടിട്ടുള്ളതു് ശ്രേഷ്ഠ നാമങ്ങളാണു്. വട്ടശ്ശേരിൽ ഗീവറുഗീസ് ദീവന്നാസ്സിയോസിന്റെ കാലത്തു് 1912–ൽ കാതോലിക്കാസ്ഥാപനം മലങ്കരയിൽ പുനസ്ഥാപിക്കപ്പെട്ടു. അദ്ദേഹത്തിനു ശേഷം 1934 മുതൽ കാതോലിക്കാമാർ മലങ്കരമെത്രാപ്പോലീത്താ സ്ഥാനം കൂടി വഹിക്കുവാൻ തുടങ്ങി. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ–1934, ഔഗേൻ പ്രഥമൻ കാതോലിക്കാ–1964 എന്നിവർ കാതോലിക്കാമാരുടെ സ്ഥാനപ്പേരായ ബസ്സേലിയോസ് എന്ന നാമത്തിൽ മാത്രം അറിയപ്പെടുന്നു

മേല്പറഞ്ഞപ്രകാരം മർത്തോമ്മാ 9–ാമനു ശേഷമുണ്ടായിട്ടുള്ള മലങ്കര മെത്രാപ്പോലീത്താമാരും കാതോലിക്കാമാരും മർത്തോമ്മാ എന്ന സ്ഥാനപ്പേരിൽ അറിയപ്പെട്ടിരുന്നില്ലെങ്കിലും, അവരെല്ലാവരും മർത്തോമ്മാശ്ലീഹായുടെ പിൻഗാമിത്വം അവകാശപ്പെടുകയും, അവരുടെ കീഴിലുള്ള മലങ്കരസഭയെ മർത്തോമ്മാശ്ലീഹായുടെ സഭയെന്നും ഇടവകയെന്നും പറയുകയും ചെയ്തിരുന്നു.



പാലക്കുന്നത്തു് മാത്യൂസ് മാർ അത്താനാസ്സിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ കാലത്തു് ഉടലെടുത്തു മലങ്കരസഭയിൽനിന്നു പിരിഞ്ഞുപോയിട്ടുള്ള നവീകരണക്കാരും മാർത്തോമ്മാസഭയെന്നു തങ്ങളെപ്പറ്റി പറയുകയും, അവരുടെ വലിയ മെത്രാപ്പോലീത്തായെ പൂർവ്വീക പാരമ്പര്യമനുസരിച്ചു് മർത്തോമ്മാ എന്ന സ്ഥാനപ്പേരു ചേർത്തു വിളിക്കുകയും മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്നതായി പ്രഖ്യാപിക്കുകയും ചെയ്യുന്നുണ്ടു്.

# അദ്ധ്യായം VII

## മലങ്കര മർത്തോമ്മാ ശ്ലീഹായുടെ ഇടവകയും സിംഹാസനവും

മർത്തോമ്മാശ്ലീഹായിക്കു സിംഹാസനമുണ്ടായിരുന്നതായി കേട്ടുകേൾവിപോലുമില്ലെന്നും, മലങ്കരയിൽ ഒരു സിംഹാസനമില്ലെന്നും, കാതോലിക്കാസിംഹാസനം മർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നു പറയുന്നതു് വിചിത്രമാണെന്നും അതൊരു വിശ്വാമിത്രസൃഷ്ടിയാണെന്നും അടുത്ത കാലത്തു് കരുതിക്കൂട്ടി ഉണ്ടാക്കിയതാണെന്നും, മറ്റും ചില ഉന്നത സ്ഥാനങ്ങളിൽനിന്നുപോലും പറഞ്ഞുവരുന്നുണ്ടു്. ഇതു് അടിസ്ഥാനരഹിതമാണെന്നു് താഴെപ്പറയുന്ന വസ്തുതകൾ തെളിയിക്കുന്നു.

മലങ്കരസഭ മർത്തോമ്മാശ്ലീഹായുടെ ഇടവകയാകുന്നു. അക്കാര്യം അന്ത്യോക്യാ പാത്രിയർക്കീസന്മാർതന്നെ സമ്മതിച്ചിട്ടുള്ളതും അപ്രകാരം അവരുടെ കല്പനകളിൽ വിവരിച്ചിട്ടുള്ളതുമാണു്. യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് 1039 (1865) കർക്കടകത്തിൽ മാർ യൗസേഫ് ദീവന്നാസ്സിയോസിനു മെത്രാൻസ്ഥാനം കൊടുത്തപ്പോൾ അദ്ദേഹത്തിനു കൊടുത്ത സ്ഥാത്തിക്കോനിൽ 'മർത്തോമ്മാശ്ലീഹായുടെ ഇടവകയായ ഇന്ത്യാരാജ്യം' എന്നു പ്രസ്താവിച്ചിട്ടുണ്ടു്. (ആർത്താററു പള്ളി ചരിത്രത്തിൽ ഈ സ്ഥാത്തിക്കോൻ ചേർത്തിട്ടുണ്ടു്). മലങ്കരമെത്രാപ്പോലീത്താ ആയ് അന്നു

വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്സിയോസിനെ മുടക്കുകയും തന്മൂലം മലങ്കരസഭയിൽ കക്ഷിപ്പിരിവ് ഉണ്ടാകുകയും, പാത്രിയർക്കീസുഭാഗത്തിനു നേതൃത്വം കൊടുക്കുകയും ചെയ്ത അബ്ദുള്ളാ ദ്വിതീയൻെറ അനേക കല്പനകളിൽ ഈ വസ്തുത സമ്മതിച്ച് രേഖപ്പെടുത്തിച്ചിട്ടുള്ളതാണ്.

1911 കർക്കടകം 22-ാം തീയതി കണ്ടനാട്ട പള്ളിയിൽ നിന്നും അയച്ചിട്ടുള്ള 66-ാം നമ്പർ കല്പന; 1911 കന്നി 8-ാം തീയതി ആലുവാ സെമ്മനാരിയിൽ നിന്നും അയച്ചിട്ടുള്ള 102-ാം നമ്പർ കല്പന; 1911 കന്നി 12-ാം തീയതി ആലുവാ തൃക്കുന്നത്തു സെമ്മനാരിയിൽ നിന്നും അയച്ചിട്ടുള്ള 103-ാം നമ്പർ കല്പന, ടി സെമ്മനാരിയിൽ നിന്നും 1911 കന്നി 29-ാം തീയതി അയച്ചിട്ടുള്ള 126-ാം നമ്പർ കല്പന; 1911 കന്നി 29-ാം തീയതിയിലെ 140-ാം നമ്പർ കല്പന; 1911 തുലാം 1-ാം തീയതി അയച്ചിട്ടുള്ള 146-ാം നമ്പർ കല്പന; 1911 ഇടവം 18 (28)-ാം തീയതി കോട്ടയം പഴയ സെമ്മനാരിയിൽ നിന്നും അയച്ചിട്ടുള്ള മുടക്കു കല്പന; മലങ്കര യാക്കോബായ സുറിയാനിക്രിസ്ത്യാനികളുടെ പ്രാത്ഥനാക്രമം എന്ന പേരിൽ കോനാട്ട മാത്തൻ മല്പാൻ പ്രസിദ്ധീകരിച്ചിട്ടുള്ള പുസ്തകത്തിനു ശ്ലൈഷ്യാനുമതി നൽകിക്കൊണ്ട് 1910 ഇടവം 30-ാം തീയതി ശ്രായിപള്ളിയിൽ നിന്നും കൊടുത്തിട്ടുള്ള 42-ാം നമ്പർ കല്പന എന്നിവയിലെല്ലാം മാർത്തോമ്മാശ്ലീഹായുടെ ഇടവകയെന്നു തന്നെയാണ് ഈ സഭയെപ്പററി അബ്ദുള്ളാപാത്രിയർക്കീസ് പറഞ്ഞിരിക്കുന്നതു്.

കാതോലിക്കാ സ്ഥാപനം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നതിനു സഹകരിച്ച അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസു ബാവായുടെ കല്പനകളിലും മലങ്കരസഭ മാത്തോമ്മാശ്ലീഹായുടെ ഇടവകയാണെന്നും ഇവിടെയുള്ളതു് മാത്തോമ്മായുടെ സിംഹാസനമാണെന്നും പ്രഖ്യാപിക്കുന്നുണ്ട്. 1910 തെശ്റീൻ ക്ദീം മാസം 26-ാം തീയതി മെദിയാത്തിലെ (ത്തുറബ്ദീൻ) മാർ ശർബീൻ ദയറായിൽനിന്നും അദ്ദേഹം അയച്ചിട്ടുള്ള കല്പന; 1912 ഓബ് (ചിങ്ങം) 17-ാം തീയതി പരുമല സെഹിയോൻ പള്ളിയിൽ നിന്നും അയച്ചിട്ടുള്ള കല്പന; 1912 കന്നി 2-ാം തീയതി നിരണം പള്ളിയിൽ നിന്നും കാതോലിക്കാ സിംഹാസനം ഇവിടെ സ്ഥാപിച്ചു



കൊണ്ട് അയച്ചിട്ടുള്ള കല്പന; എന്നിവ ഉദാഹരണങ്ങളാണ്. ഇവയിൽ 1912കന്നി 2-ാം തീയതിയിലെ കല്പന പ്രത്യേകം ശ്രദ്ധാർഹമാണ്. കാതോലിക്കാ സിംഹാസനം ഇവിടെ പുനഃസ്ഥാപിച്ചുകൊണ്ടുള്ള കല്പനയാണല്ലോ അതു്. അതിൽ '.......വാൽസല്യവാനായ ഈവാനിയോസിനെ (ആദ്യത്തെ കാതോലിക്കാ) ബസ്സേലിയോസ് എന്ന നാമധേയത്തിൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻെറ കാതോലിക്കാ ആയി അഭിഷേകം ചെയ്തിരിക്കുന്നു' എന്നാണു പറഞ്ഞിട്ടുള്ളതു്. മലങ്കര മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതവും, ഇതു് അദ്ദേഹത്തിൻെറ ഇടവകയും, ഇവിടത്തെ മേല്പട്ടക്കാർ മാർത്തോമ്മാശ്ലീഹായുടെ പിൻഗാമികളുമെന്നും A.D. 52 മുതൽ 72 വരെ അദ്ദേഹം മലങ്കരയിലും ഭാരതത്തിൻെറ മററു ഭാഗങ്ങളിലും പ്രവർത്തിക്കുകയും മൈലാപ്പൂരിൽവച്ചു രക്തസാക്ഷിയായി മരിക്കുകയും ചെയ്തുവെന്നും മലങ്കരയിൽ കൊടുങ്ങല്ലൂർ കേന്ദ്രമായി മാർത്തോമ്മാശ്ലീഹാ സഭ സ്ഥാപിക്കുകയും അവിടെ ഒരു മേല്പട്ടക്കാരനെ വാഴിച്ചു നിയമിക്കുകയും കൊടുങ്ങല്ലൂർ ഉൾപ്പെടെ ഏഴു സ്ഥലങ്ങളിൽ പള്ളികൾ സ്ഥാപിക്കുകയും ചെയ്തുവെന്നും മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. മററു ചില സ്ഥലങ്ങളും അദ്ദേഹം സന്ദർശിച്ചു സുവിശേഷം അറിയിച്ചതായി പറയപ്പെടുന്നു. മറെറാരു ശ്ലീഹായ്ക്കും ഇത്രയേറെ കാര്യങ്ങൾ അവകാശപ്പെടത്തക്കവണ്ണം പാരമ്പര്യമില്ല. മാർത്തോമ്മാശ്ലീഹാ മലങ്കര സന്ദർശിച്ചു. ഇവിടെ സഭ സ്ഥാപിച്ചു, പൌരോഹിത്യവും നിലനിത്തി. ഈ വക കാരണങ്ങളാൽ മലങ്കര മെത്രാന്മാർ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടരാണെന്നു വിശ്വസിച്ചുവരുന്നു. മലങ്കര സഭയെ സംബന്ധിച്ചുള്ള പുരാതന രേഖകളൊക്കെയും ഉദയമ്പേരൂർ സുന്നഹദോസ്സിനുശേഷം മെനേസ്സിസ് കത്തിച്ചു ദഹിപ്പിച്ചുകളഞ്ഞുവെന്നു എല്ലാ ചരിത്രകാരന്മാരും പറയുന്നുണ്ട്. എങ്കിലും മലങ്കരയിലെ സിംഹാസന കാര്യം കാണിക്കുന്ന പഴക്കമുള്ള പല രേഖകളുമുണ്ട്.

## അദ്ധ്യായം VIII

### മലങ്കര മാർത്തോമ്മാ സിംഹാസനവും മലങ്കര മെത്രാപ്പോലീത്തന്മാരും.

(1) 1301–ൽ കൊടുങ്ങല്ലൂർവച്ച് സുറിയാനിയിൽ എഴുതിയതും, ഇപ്പോൾ വത്തിക്കാൻ ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ചിരിക്കുന്നതുമായ ഒരു പ്രാചീന കൈയ്യെഴുത്തുരേഖയിൽ (Syriac Codex XXII) അന്നത്തെ കേരളത്തിലെ മെത്രാനെപറ്റി പറഞ്ഞിരിക്കുന്നത് 'വി. തോമ്മായുടെ സിംഹാസനത്തിന്റെയും, ഇന്ത്യയിലെ സഭ മുഴുവന്റെയും മെത്രാപ്പോലീത്താ' എന്നാണ്.

(2) 'അങ്കമാലി ഭദ്രാസനം വി. തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ തുടർച്ചയായിട്ടാണ പരിഗണിക്കപ്പെട്ടിരുന്നത്.... ....മൈലാപ്പൂരായിരുന്ന വി. തോമ്മായുടെ ആദ്യത്തെ സിംഹാസനമെന്നും, അവിടെനിന്നും ആദ്യം കൊടുങ്ങല്ലൂർക്കും, പിന്നീട അങ്കമാലിയ്ക്കും മാററുകയുണ്ടായെന്നും' കേരളത്തിലെ ആദ്യത്തെ ലത്തീൻ മെത്രാനായിരുന്ന റോസ് എഴുതിയിട്ടുണ്ട് (മാർത്തോമ്മാശ്ലീഹായും കേരള ക്രൈസ്തവസഭയും. പേജ് 27–28–29).

(3) സെലൂഷ്യയിലെ കാതോലിക്കാ വാഴിച്ച് കേരളത്തിലേയ്ക്കു അയച്ച മൂന്നു മെത്രാന്മാരിൽ ഒരാൾ മാർഗ്ഗമദ്ധ്യേ മരിച്ചു. മററവർ കേരളത്തിലെത്തി അപേക്ഷാനുസരണം സിംഹാസനം (ഹൈയറാക്കി) പുനഃസ്ഥാപിച്ചു എന്നു വത്തിക്കാൻ ഗ്രന്ഥശേഖരത്തിലുള്ള 204–ാം നമ്പർ പ്രാചീന സുറിയാനി കൈയ്യെഴുത്തു രേഖയിൽ കാണുന്നു. (കാർഡിനൽ ററിസ്സറന്റിന്റെ ഈസ്റ്റേൺ ക്രിസ്ത്യാനിററി – പേജ് 25).

(4) മാർ ദീവന്നാസ്സിയോസ് 4–ാമൻ (ചേപ്പാട്ട ദീവന്നാസ്സിയോസ്) 1829-ൽ (1005 മീനം 15) തൊഴിയൂർ ഇടവകയ്ക്കു മാർ കൂറിലോസ് മെത്രാപ്പോലീത്തായെ വാഴിച്ചപ്പോൾ അദ്ദേഹത്തിനു കൊടുത്ത സ്താത്തിക്കോനിൽ ഇപ്രകാരം പറയുന്നു. 'ദൈവകൃപയാൽ ഇൻഡ്യയുടെ അതിർത്തിയായ മലയാളത്തിൽ പാർക്കുന്ന യാക്കോബായ സുറിയാനിക്രിസ്ത്യാനി സമുദായത്തിന്റെ പിതാവും ക്രിസ്തുവിന്റെ ആണാടുകളുടെയും പെണ്ണാടുകളുടെയും ഇടയപാല



നം, പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനുമായ പീലിപ്പോസ് ദീവന്നാസ്സിയോസ് മെത്രാപ്പോലീത്ത' (ചേപ്പാട്ട മാർ ദീവന്നാസ്സിയോസ് എന്ന പേരിൽ പി. എ. ഉമ്മൻ B.A., M.L. എഴുതിയ പുസ്തകം Page 35. ഈ സ്താത്തിക്കോൻ റോയൽ കോർട്ട കേസ്സിലെ VIII അക്കപ്രമാണമാണ്).

(5) ചേപ്പാട്ട ദീവന്നാസ്സിയോസ് മാത്യൂസ് മാർ അത്താനാസ്സിയോസ് മെത്രാപ്പോലീത്തായ്ക്കു എതിരായി 1843 (1019) ഇടവം 29–ാം തീയതി കൊട്ടാരക്കര പള്ളിക്കു അയച്ച കല്പനയിൽ 'ഈ സിംഹാസനത്തിന്റെ സ്വാതന്ത്ര്യത്തെപ്പററി' പ്രതിപാദിയ്ക്കുന്നുണ്ട്. (റോയൽ കോർട്ടിൽ ഹാജരാക്കിയിട്ടുള്ള 36–അക്കപ്രമാണം. പി. എ. ഉമ്മൻ B A., M. L. ന്റെ ചേപ്പാട്ട മാർ ദീവന്നാസ്സിയോസ് എന്ന പുസ്തകം 113–114 എന്നീ വശങ്ങൾ കാണുക.)

(6) ഏലിയാസ് ദ്വിതീയൻ പാത്രിക്കീസ് 1843–ൽ മാത്യൂസ് മാർ അത്താനാസ്സിയോസിനു നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹത്തെപ്പററി പറയുന്നത് 'മലയാളത്തെ സിംഹാസനത്തിന്റെ ഇടയനും മേല്പട്ടക്കാരനും' എന്നാണ്. (സുറിയാനി സഭാസംരക്ഷകൻ 153–ാം വശം).

(7) ചേപ്പാട്ട ദീവന്നാസ്സിയോസ്സിനു ഏലിയാസ് ദ്വിതീയൻ പാത്രിക്കീസ് ബാവാ അയച്ച ഒരു കല്പനയിൽ' വി. അപ്പോസ്തോലനായി മാർ തോമ്മായുടെ സിംഹാസനത്തിന്റെ ഇടവക' എന്നു പറഞ്ഞിട്ടുണ്ട്. (സുറിയാനി സഭാ സംരക്ഷകൻ 153–ാം വശം) 1840 കന്നി ഒന്നാം തീയതി എഴുതിയ ഈ കത്തു് റോയൽ കോർട്ട് കേസിൽ T. T. അക്കമായി ഹാജരാക്കിയിട്ടുണ്ട് (See Page 8 of Royal court case records).

(8) മാത്യൂസ് മാർ അത്താനാസ്സിയോസ് 1018 ഇടവം 25–ാം തീയതി പുതുപ്പള്ളിൽ താഴത്തു ചെറിയതു കത്തനാർക്കു അയച്ചതും സെമിനാരി കേസിൽ ജെ അക്കപ്രമാണമായി 'ഹാജരാക്കിയിരുന്നതുമായ ഒരു കത്തിൽ' മലയാളത്തിന്റെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന ബലഹീനനായ അത്താനാസ്സിയോസ്' എഴുതുന്നതായിട്ടാണ പറഞ്ഞിരിക്കുന്നത്.

(9) മാർ ജോസഫ് ദീവന്നാസ്യോസ് 1054-ലെ റോയൽ കോടതി കേസിൽ മൊഴി കൊടുക്കുമ്പോൾ 'മലങ്കര ഇടവകയെ മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ ഇടവക എന്നു വിളിക്കുന്നതായി എനിക്കു അറിയാം, എന്നു് മൊഴി കൊടുത്തിട്ടുണ്ട്. (1058 വൃശ്ചികം 16-ാം തീയതിയിലെ മൊഴി.)

(10) മലങ്കര സഭയെ നവീകരണാധിപത്യത്തിൽ നിന്നും വീണ്ടെടുക്കുന്നതിനു വേണ്ടി പോരാടി വിജയം പ്രാപിച്ച ദീവന്നാസ്സിയോസ് അഞ്ചാമനെപ്പററി (പുലിക്കോട്ട് മാർ യൗസേഫ് ദീവന്നാസ്സിയോസ്) മലങ്കര സഭാ ചരിത്രകാരനായ ഇ. എം. ഫിലിപ്പ് അദ്ദേഹത്തിന്റെ 'മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ' എന്ന പുസ്തകത്തിൽ ഭൂരിപക്ഷാഭിപ്രായം പ്രബലപ്പെടുകയും മാർ ദീവന്നാസ്സിയോസ് 5-ാമൻ മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു' എന്നു പറഞ്ഞിരിക്കുന്നു, (രണ്ടാം പതിപ്പ് പേജ് 253)

(11) അബ്ദുള്ളാ ദ്വിതീയൻ പാത്രിക്കീസ് 1908-ൽ ദീവന്നാസ്സിയോസ് 7-ാമനു (വട്ടശ്ശേരിൽ മാർ ദീവന്നാസ്സിയോസ്) കൊടുത്ത സ്താത്തിക്കോനിൽ ഈ സിംഹാസനത്തെ 'മലങ്കര (മലബാർ) സിംഹാസനമെന്നു നാമകരണം ചെയ്തിട്ടുണ്ട്. അബ്ദുള്ളാ പാത്രിക്കീസ് ഈ സഭയെ 'മാർ തോമ്മാശ്ലീഹായുടെ ഇടവക' എന്നു വിളിച്ചിട്ടുള്ളതിനെപ്പററി അദ്ദേഹത്തിന്റെ പല കല്പനകളും ഇതിനുപരി ഉദ്ധരിച്ചിട്ടുണ്ട്,

(12) പാത്രിക്കീസ് ഭാഗം മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പൌലൂസ് അത്താനാസ്സിയോസ് (ആലുവാ) പണപ്പിരിവിനായി അയച്ച സർക്കുലർ കല്പനയിൽ 'അന്ത്യോഖ്യാ സിംഹാസനവും മലങ്കര സിംഹാസനവും' എന്നു പറഞ്ഞിട്ടുണ്ട് (മലയാള മനോരമ 1947 ഡിസംബർ 27).

(13) അങ്കമാലി മെത്രാസനത്തിൽപ്പെട്ട റാക്കാട്ട് പള്ളിയുടെ കിഴക്കെ ഭിത്തിയിൽ ഉല്ലേഖനം ചെയ്തിട്ടുള്ള സുറിയാനി ലിഖിതം ഇപ്രകാരമാണ്. 'യാക്കോബ്' രണ്ടാമനായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിക്കീസ് ബാവായുടെയും, ബഹനാം മപ്രിയാനാ ആകുന്ന ബസ്സേലിയോസ് ബാവായുടെയും മലങ്കരയുള്ള തോമ്മാശ്ലീഹായുടെയും സിംഹാസനത്തിന്മേൽ വാഴുന്ന യൂയാക്കീം ആയ



മാർ കൂറിലോസ്സിന്റെയും നാളുകളിൽ മശിഹാ കാലം 1857-ൽ വലിയ നോമ്പിന്റെ മദ്ധ്യമായ മീനമാസം 13-ാം തീയതി അഞ്ചാം പാത്രിക്കീസ്സായ ഊർശ്ലേമിന്റെ മെത്രാപ്പോലീത്താ ഉറഹായക്കാരൻ അബ്ദേദ്നഹറോ ആകുന്ന മോർ ഗ്രീഗോറിയോസ് ഈ പള്ളിയിലെത്തി' (1107 ധനു 4-ാം തീയതിയിലെ മലയാള മനോരമ.)

മാത്യൂസ് അത്താനാസ്സിയോസ്, പാത്രിയർക്കീസ്സിനാൽ വാഴിക്കപ്പെട്ട മലങ്കര മെത്രാനായി-1843-ൽ മലങ്കര എത്തി. ചേപ്പാട്ട ദീവന്നാസ്സിയോസ് അദ്ദേഹത്തെ എതിർക്കുകയാൽ തർക്കം തീർക്കുന്നതിനു പകരം ചേപ്പാട്ട ദീവന്നാസ്സിയോസിന്റെ സഹകരണത്തോടും ആലോചനയോടും കൂടി അദ്ദേഹം അത്താനാസ്സിയോസിനെ മുടക്കുകയും മലങ്കര മെത്രാനായി സ്വയം പ്രഖ്യാപിക്കുകയും ചെയ്തു.

1848-ൽ നടന്ന കൊല്ലം പഞ്ചായത്തു വിധി മാത്യൂസ് അത്താനാസ്സിയോസിനു അനുകൂലമായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ എതിരാളികൾ കൂറിലോസ്സിനെ മലങ്കര മെത്രാപ്പോലീത്താ ആയി കരുതി ബഹളം കൂട്ടിക്കൊണ്ടിരുന്നു. 1865-ൽ പുലിക്കോട്ട യൗസേഫ് ദീവന്നാസ്സിയോസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ചുവരുന്നതുവരെ ഈ നില തുടർന്നു. ഇക്കാലത്താണു മേല്പുദ്ധരണിയിൽ പറയുന്ന മാർ ഗ്രീഗോറിയോസ് അബ്ദേദ്നഹറോ റാക്കാട്ടുപള്ളിയിലെത്തിയതു്. മാത്യൂസ് അത്താനാസ്സിയോസിനെ നിരാകരിക്കുകയും, യൂയാക്കീം കൂറിലോസിനെ അംഗീകരിക്കുകയും, ചെയ്തിരുന്ന കാലഘട്ടമാകയാലാണ് മാർ കൂറിലോസ്സിനെ മലങ്കര സിംഹാസനാധിപനായി പറഞ്ഞിരിക്കുന്നതു്. കൂറിലോസ് 1874-ൽ മുളന്തുരുത്തിയിൽ വച്ചു കാലധർമ്മം പ്രാപിച്ചു.

മേൽപ്പറഞ്ഞ ഉദ്ധരണികളിൽനിന്നും മലങ്കര സഭ മർത്തോമ്മാശ്ലീഹായുടെ സഭയും ഇടവകയുമാണെന്നും, ഇവിടെ സിംഹാസനം ഉണ്ടെന്നും, അതു മർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നും കാണാവുന്നതാണ്.

## അദ്ധ്യായം IX

### മലങ്കരയിലെ കാതോലിക്കാ സിംഹാസനം

1912-ൽ കാതോലിക്കാസിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിതമായി. ആദ്യത്തെ രണ്ടു കാതോലിക്കാമാരുടെ കാലത്തു് മലങ്കരമെത്രാപ്പോലീത്താസ്ഥാനം പ്രത്യേകമുണ്ടായിരുന്നു. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്സിയോസ് ആയിരുന്നു അന്നത്തെ മലങ്കരമെത്രാപ്പോലീത്താ. അക്കാലയളവിൽ ഒന്നും രണ്ടും കാതോലിക്കാമാർ ശ്ളീഹായിക്കടുത്ത പൗരസ്ത്യസിംഹാസനത്തിന്റെ കാതോലിക്കാമാർ എന്നു് അവരുടെ എഴുത്തുകടലാസ്സുകളിൽ ഉപയോഗിച്ചിരുന്നു. അവരെ ആ വിധത്തിൽ ആളുകൾ സംബോധനചെയ്തുംവന്നു.

1088-ൽ കോട്ടയം ഡിവിഷണൽ മജിസ്ട്രേട്ടുകോടതി മുമ്പാകെ 6/1088-ാം നമ്പരായി നടന്ന കേസ്സിൽ കാതോലിക്കായിക്കു് അയച്ച (മുറിമററത്തു ബാവായിക്കു്) സമൻസിലെ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു. 'കോട്ടയം പഴയസിമ്മനാരിയിൽ ഇരിക്കും ഒന്നാമത്തെ പൗലോസ് എന്ന ശ്ളീഹായിക്കടുത്ത കിഴക്കെ സിംഹാസനത്തിന്റെ മാർ ബസ്സേലിയോസു് കാതോലിക്കാ അവർകൾക്കു്'

18-6-1088 കോട്ടയം ഡിവിഷണൽ മജിസ്ട്രേട്ടു് കേശസ്വാമി അയ്യർ (ഒപ്പു്)

ടി സമൻസിനു് അന്നത്തെ കാതോലിക്കോസ് കോടതിക്കു് അയച്ച മറുപടിയും പ്രത്യേകം മനസ്സിലാക്കിയിരിക്കേണ്ടതാണു്. അതു താഴെ ഉദ്ധരിക്കുന്നു.

'കോട്ടയം ഒന്നാംക്ലാസ്സു് മജിസ്ട്രേട്ടു കോടതിയിലേക്കു്.

ഒന്നാമത്തെ പൌലൂസ് എന്ന ശ്ളീഹായിക്കടുത്ത കിഴക്കെ സിംഹാസനത്തിന്റെ ബസ്സേലിയോസ് കാതോലിക്കാ ബോധിപ്പിക്കുന്നതു്.

മകരം 18-ാംതീയതി അയച്ച കത്തു കിട്ടി. 28-ാംതീയതി ഞായറാഴ്ച ചെങ്ങന്നൂർ പള്ളിയിൽ പ്രത്യേക വൈദികശുശ്രൂഷയിൽ ചെന്നുകൂടുന്നതിനു് ആവശ്യമാകയാൽ, നമുക്കു സുഖമില്ലെങ്കിലും വള്ളത്തേലുംമററും യാത്രയിൽ ആവശ്യം നടത്താമെന്നു കരുതി അതിലേക്കായി പോകുന്നു. അതുകൊണ്ടു് ഒരവധി മാററിക്കിട്ടുവാൻ അപേക്ഷിക്കുന്നു.



1088-ാമാണ്ടു് മകരം 24, കോട്ടയത്തു് പഴയസിമ്മനാരിയിൽനിന്നു്.

മലങ്കരമെത്രാപ്പോലീത്തായും കാതോലിക്കായും അന്നു് രണ്ടാളുകളായിരുന്നതിനാൽ മലങ്കരസഭയുടെ നേരിട്ടുള്ള ഭരണം മലങ്കരമെത്രാപ്പോലീത്തായിക്കും പൊതുവായ മേൽനോട്ടം കാതോലിക്കായിക്കുമായിരുന്നു.

വട്ടശ്ശേരിൽ തിരുമേനിയുടെ ശേഷം മലങ്കരമെത്രാപ്പോലീത്തായും കാതോലിക്കായും ഒരാൾതന്നെ ആയിരുന്നു. 1110-ലെ (1934) അസ്സോസിയേഷനാണു് അപ്രകാരം നിശ്ചയിച്ചതു്. അന്നു് കാതോലിക്കാ ആയിരുന്ന ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ അപ്രകാരം കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്താ ആയിത്തീർന്നു. മാർത്തോമ്മാശ്ളീഹായുടെ പൗരസ്ത്യ കാതോലിക്കാസിംഹാസനവും, അദ്ദേഹത്തിന്റെ മലങ്കരമെത്രാപ്പോലീത്താ സിംഹാസനവും അങ്ങിനെ അന്യോന്യം ലയിച്ചു് ഒന്നായിത്തീർന്നു. അന്നുമുതൽ മലങ്കരയിലെ മാർത്തോമ്മാ സിംഹാസനത്തെ മാർത്തോമ്മാശ്ളീഹായുടെ പൗരസ്ത്യസിംഹാസനമെന്നും കാതോലിക്കാ സിംഹാസനമെന്നും ശ്ളൈഹികസിംഹാസനമെന്നും മററും പറഞ്ഞുവരുന്നു.

### മലങ്കരസഭാ ഭരണഘടനയും മാർത്തോമ്മാശ്ളീഹായുടെ പൗരസ്ത്യ സിംഹാസനവും

മലങ്കരസഭാ ഭരണഘടനയിൽ കാതോലിക്കായെപ്പററി പറയുമ്പോൾ അദ്ദേഹം മർത്തോമ്മാശ്ളീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ടനാണെന്നു പറഞ്ഞിട്ടില്ലാത്തതിനാൽ അദ്ദേഹത്തിന്റെ സിംഹാസനം മർത്തോമ്മാശ്ളീഹായുടേതാണെന്നു പറയുവാൻ പാടില്ലെന്നു ചിലർ വാദിക്കാറുണ്ടു്. എന്നാൽ ഭരണഘടനയിൽ പാത്രിക്കീസിനെപ്പററി പ്രസ്താവിക്കുമ്പോൾ പത്രോസിന്റെ സിംഹാസനമെന്നും പറയുന്നില്ലെന്നുള്ള കാര്യം ഓർത്തിരിക്കേണ്ടതാണു്. ഭരണഘടന സിംഹാസനക്കാര്യം സ്ഥാപിക്കുവാൻ ഉണ്ടാക്കിയിട്ടുള്ളതല്ലല്ലോ.

മലങ്കരസഭാഭരണഘടനയിൽ മാത്രമല്ല, ഹൂദായ കാനോനിൽ പാത്രിയർക്കീസിനെയും, കാതോലിക്കായെയും, മെത്രാപ്പോലീത്തന്മാരെയും, എപ്പിസ്കോപ്പന്മാരെയും പററി പറയുമ്പോൾ അവരുടെ സിംഹാസനത്തെപ്പററി പറയുന്നുണ്ടെങ്കിലും ഇന്നാരുടെ സിംഹാസനമെന്നു പ്രത്യേകം പറയുന്നില്ല. ആകമാന സുന്നഹദോസുകളുടെയും, പ്രാദേശിക സുന്നഹദോസുകളുടെയും കാനോനാകളിലും ഇന്നാരുടെ സിംഹാസനമെന്നുള്ള നിർവ്വചനമില്ല. പാത്രിയക്കീസന്മാരുടെയും, കാതോലിക്കാമാരുടെയും, മേല്പട്ടക്കാരുടെയും കല്പനകൾ മുതലായ രേഖകളിൽ മാത്രമാണ് ശ്ലൈഹികസിംഹാസനമെന്നോ, ഇന്നാരുടെ സിംഹാസനമെന്നോ കാണുന്നത്. അതിനാൽ സഭാഭരണഘടനയിൽ ഇന്നാരുടെ സിംഹാസനമെന്നു പറയാത്തതുകൊണ്ട് കാതോലിക്കാമാർക്ക് മർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്നുവെന്ന് അവകാശപ്പെടാൻ പാടില്ലെന്നുള്ള വാദം നിരർത്ഥകമാണ്.

സഭാഭരണഘടനയിൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമെന്ന് പ്രത്യേകം എടുത്തു പറയുന്നില്ലെങ്കിലും, കാതോലിക്കായുടെ സിംഹാസനം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നു ഭരണഘടനയിൽ നിന്നും കാണാവുന്നതാണ്. ഭരണഘടന 2-ാം വ്യവസ്ഥയിൽ 'മലങ്കരസഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായതും, പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു'. എന്നു പറയുന്നുണ്ട്. ആകയാൽ മലങ്കരസഭയുടെ പ്രധാനമേലദ്ധ്യക്ഷനായ കാതോലിക്കാ മാർത്തോമ്മാശ്ലീഹായുടെ പിൻഗാമിയാണെന്നു സമ്മതിക്കാതെ തരമില്ല. 99-ാം വ്യവസ്ഥയിൽ 1912-ൽ മലങ്കര ഉൾപ്പെട്ട പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ കാതോലിക്കാ സിംഹാസനം പുന:സ്ഥാപിക്കപ്പെട്ടതായി പറയുന്നതിനാൽ കാതോലിക്കായിയ്ക്കു സിംഹാസനമുള്ളതായി ഭരണഘടന പ്രഖ്യാപിക്കുന്നുമുണ്ട്. മേല്പറഞ്ഞ രണ്ടു വ്യവസ്ഥകളും കൂട്ടിച്ചേർത്തു ചിന്തിക്കുമ്പോൾ കാതോലിക്കായുടെ സിംഹാസനം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണെന്നു സമ്മതിക്കാതെ മാർഗ്ഗമില്ല.



## പാത്രിക്കീസിന്റെ ഡെലിഗേററ് മാർത്തോമ്മാശ്ലീഹായുടെ പിൻഗാമിയോ?

മലങ്കര സുന്നഹദോസിന്റെ ശക്തമായ എതിർപ്പിനെ വകവയ്ക്കാതെ ഈ അടുത്തകാലത്ത് പാത്രിക്കീസിന്റെ ഇൻഡ്യൻ ഡെലിഗേററ് എന്ന നിലയിൽ വാഴിച്ചയയ്ക്കപ്പെട്ടിട്ടുള്ള മാർ തീമോത്തിയോസ് അപ്രേം ആബൂദി മെത്രാപ്പോലീത്താ മാർത്തോമ്മാശ്ലീഹായുടെ പിൻഗാമിയാണെന്നു പറഞ്ഞുവരുന്നതായി കേൾക്കുന്നു. മാർത്തോമ്മാശ്ലീഹാക്കു പട്ടംപോലും ഇല്ലെന്നു പറയുന്ന സ്ഥാനത്തുനിന്നു അപ്രകാരം ഒരു അവകാശവാദം ഉന്നയിക്കുന്നത് ഒരു വിധത്തിൽ സ്വാഗതാർഹമാണെങ്കിലും, ശീമയിൽനിന്നും പാത്രിയക്കീസിന്റെ ഡെലിഗേററായി വന്ന ഒരാൾ മാർത്തോമ്മാശ്ലീഹായുടെ പിൻഗാമി ആകുന്നതെങ്ങിനെയെന്നു ഒട്ടും തന്നെ മനസ്സിലാകുന്നില്ല. മാർത്തോമ്മാ ഇൻഡ്യയിൽ വന്നതു അന്ത്യോഖ്യ സിംഹാസന നാമദാതാവായ പത്രോസ്സ് ശ്ലീഹായുടെ ഡെലിഗേററായിരുന്നുവെന്നു വാദിക്കാനാണു ഉദ്യമിക്കുന്നതെങ്കിൽ അതു വിലപ്പോകുന്ന ഒന്നല്ല എന്നു മാത്രമെ പറയുന്നുള്ളു. അല്ല, മാർ തീമോത്തിയോസ് ആബൂദി മെത്രാപ്പോലീത്താ മുൻകാലത്ത് കാതോലിക്കായുടെ കീഴിലിരുന്ന മൂസൽ, ബാഗ്ദാദ് പ്രദേശത്ത് പെട്ടവനാകയാൽ, പാത്രിക്കീസിൽനിന്നു അദ്ദേഹം പട്ടമേററെങ്കിലും മർത്തോമ്മാശ്ലീഹായുടെ പിൻഗാമിയാണെന്നു പറയുകയാണെങ്കിൽ അദ്ദേഹവും മൂസൽ പ്രദേശങ്ങളിലുള്ളവരും മലങ്കരയിൽ പുന:സ്ഥാപിതമായിരിക്കുന്ന കാതോലിക്കേററിനു കീഴ്പ്പെട്ടിരിക്കുവാൻ സമ്മതിക്കണം. അതിനു അവർ സന്നദ്ധമാകുമോ. എന്തോ?

# അദ്ധ്യായം X

## മലങ്കരസഭാ കാര്യങ്ങൾ സംബന്ധിച്ചുള്ള കാതോലിക്കാമാരുടെയും മലങ്കര മെത്രാപ്പോലീത്താമാരുടെയും കല്പനകൾ.

മലങ്കരസഭയിലെ പള്ളികൾക്കും സമിതികൾക്കും മററും കാ
തോലിക്കാ എന്ന നിലയിലും മലങ്കരമെത്രാപ്പോലീത്താ എന്ന നി
ലയിലും കല്പനകൾ അയയ്ക്കേണ്ടതായിട്ടുണ്ടല്ലോ. കാതോലിക്കാ
സ്ഥാനവും മലങ്കരമെത്രാപ്പോലീത്താ സ്ഥാനവും ഇപ്പോൾ ഒരാ
ളിൽത്തന്നെ സ്ഥിതി ചെയ്യുന്നതുകൊണ്ട് അദ്ദേഹം അയയ്ക്കുന്ന കല്പ
നകളുടെ മേലെഴുത്തിൽ കാതോലിക്കാ എന്നു മാത്രം കാണിച്ചാൽ
മതിയാകുമെന്നും, അല്ല കാതോലിക്കായെന്നും മലങ്കര മെത്രാപ്പോ
ലീത്തായെന്നും കാണിക്കേണ്ടതു് ആവശ്യമാണെന്നും അഭിപ്രായമു
ള്ളവരുണ്ട്. മലങ്കര അസ്സോസിയേഷൻ, മാനേജിംഗ് കമ്മററി,
വർക്കിംഗ് കമ്മററി എന്നിങ്ങനെയുള്ള സമിതികൾക്കും, പള്ളി
കൾക്കും മലങ്കര സഭാ കാര്യങ്ങൾ സംബന്ധിച്ച കാതോലിക്കാ കല്പ
നകൾ അയയ്ക്കുമ്പോൾ അവ മലങ്കര മെത്രാപ്പോലീത്താ എന്ന
നിലയിൽ അയയ്ക്കപ്പെടുന്നതിനാൽ അവയിൽ മാർത്തോമ്മാശ്ലീ
ഹായുടെ സിംഹാസനമെന്നു എഴുതുവാൻ പാടില്ലെന്നു അഭിപ്രായ
മുള്ളവരുമുണ്ട്. എങ്കിലും ഇവ സംബന്ധിച്ചുള്ള നടപടി അത്ര
ക്ലിപ്തമല്ല, രണ്ടു സ്ഥാനങ്ങളും ചേർത്തും, ശ്ലീഹായിക്കടുത്ത പൌര
സ്ത്യ സിംഹാസനത്തിന്റെ കാതോലിക്കാ എന്നു മാത്രം ചേർത്തും
പുറപ്പെടുവിച്ചിട്ടുള്ള അനേകം കല്പനകൾ ഉദാഹരണമായി കാണി
ക്കുവാനുണ്ട്. അതുപോലെതന്നെ മാർത്തോമ്മാശ്ലീഹായുടെ സിം
ഹാസനം ചേർത്തും ചേർക്കാതെയും അയച്ചിട്ടുള്ള കല്പനകളും ധാരാ
ളമുണ്ട്. മലങ്കര മെത്രാപ്പോലീത്തായുടെ സിംഹാസനവും കാതോ
ലിക്കായുടെ സിംഹാസനവും അന്യോന്യം ലയിക്കുകയും, അവ
രണ്ടും ഒന്നായിത്തീരുകയും ചെയ്തിരിക്കുന്നതിനാൽ സിംഹാസന
കാര്യത്തിൽ ഈദൃശ അഭിപ്രായഭിന്നത ഉണ്ടാകേണ്ട കാര്യമില്ല.

1972 മെയ് ഒന്നാം തീയതി കൂടിയ മാനേജിംഗ് കമ്മററി ഒരു
കീഴ്‌വഴക്കം സൃഷ്ടിച്ചിട്ടുണ്ട്. മാനേജിംഗ് കമ്മററി നടത്തുന്ന
ന നിയുക്ത കാതോലിക്കായെ നിയോഗിച്ചുകൊണ്ട് മാർത്തോമ്മാശ്ലീ



ഹായുടെ സിംഹാസനം ചേർത്തും, കാതോലിക്കായെന്നും മലങ്കര
മെത്രാപ്പോലീത്തായെന്നും പറഞ്ഞും, നൽകിയ കല്പന അംഗീക
രിച്ചതാണു ആ വഴക്കം. ഏതു വിധത്തിലെഴുതിയാലും അവ ഒരു
വ്യക്തിയെത്തന്നെ സൂചിപ്പിക്കുന്നതിനാൽ കാതോലിക്കാ മാത്രം
എഴുതിയതുകൊണ്ടും തെററില്ല എന്ന പ്രബലമായ അഭിപ്രായവും
കമ്മററിയിൽ ഉണ്ടായി. കാലം ചെയ്ത ബസ്സേലിയോസ് ഗീവ
ർഗ്ഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് ഈ രീതിയിൽ
മാനേജിംഗ് കമ്മററിക്കും വർക്കിംഗ് കമ്മററിക്കും മററും ധാരാളം
കല്പനകൾ അയച്ചിട്ടുണ്ട്, തിരുമനസ്സുകൊണ്ട് കയ്യൊപ്പ് ഇട്ടിട്ടു
ള്ള പ്രസ്തുത കല്പനകളുടെ കോപ്പികൾ കാതോലിക്കേററ് ആ
ഫീസിൽവച്ചു കാണുകയുണ്ടായി.

ഒന്നും രണ്ടും കാതോലിക്കാമാർ മലങ്കര മെത്രാന്മാരായിരുന്നില്ല.
അതിനാൽ അവരുടെ കല്പനകളിൽ കാതോലിക്കാ എന്നു മാത്രമേ പറ
ഞ്ഞിട്ടുള്ളു. ഒന്നാം കാതോലിക്കാ ഏതാനും മാസങ്ങൾ മാത്രമേ ജീവി
ച്ചിരുന്നുള്ളു. അദ്ദേഹത്തിനു 1088-ൽ ലഭിച്ച ഒരു കത്തും അതിനു് അ
ദ്ദേഹം കൊടുത്ത മറുപടിയും 32-ാം പേജിൽ കൊടുത്തിട്ടുണ്ട്. രണ്ടിലും
'ശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ' എന്നു് എഴുതിയിരിക്കു
ന്നു. 1912-ൽ കാതോലിക്കാ വാഴ്ച സംബന്ധിച്ച് മലയാള
മനോരമ പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടും സിംഹാസന പ്രശ്ന
ത്തിന്റെ യാഥാർത്ഥ്യം വെളിവാക്കുന്നുണ്ട് (അനുബന്ധം കാണുക)
രണ്ടാം കാതോലിക്കായും അല്പകാലം (മൂന്നു മൂന്നര കൊല്ല
ങ്ങൾ) മാത്രമേ ജീവിച്ചിരുന്നുള്ളു. അതുകൊണ്ട് ആ പിതാക്കന്മാ
രുടെ കല്പനകൾ സുലഭമല്ല. എന്നാൽ 1101 (1926) മിഥുനം
15-ാം തീയതി രണ്ടാമത്തെ കാതോലിക്കോസ് അയച്ചിട്ടുള്ള ഒരു
കല്പന കാണുന്നുണ്ട്. അതിൽ 'ശ്ലീഹായ്ക്കടുത്ത പൌരസ്ത്യ സിം
ഹാസനത്തിന്റെ കാതോലിക്കാ' എന്നു ഇംഗ്ലീഷിലും മലയാള
ത്തിലും അച്ചടിച്ചിട്ടുണ്ട്. അതിലെ മുദ്ര ചുവന്ന മഷിയിലുമാണ്.
1926 കർക്കടകം 21-ാം തീയതിയിലെ മലയാളമനോരമ പത്ര
ത്തിൽ രണ്ടാം കാതോലിക്കോസിന്റെ ഒരു കല്പന പ്രസിദ്ധപ്പെടു
ത്തിയിട്ടുണ്ട്. അതിൽ 'കോട്ടയം മുതലായ ഇടവകകളുടെ മെത്രാ
പ്പോലീത്തായും ശ്ലീഹായിക്കടുത്ത പൌരസ്ത്യ സിംഹാസനത്തി
ന്റെ കാതോലിക്കായുമായ ബലഹീനനായ ഒന്നാമത്തെ ഗീവർ
ഗീസ് മാർ ബസ്സേലിയോസ്'' എന്നു് ഹെഡിംഗിലും 1923-നു്

കൊല്ലം 1111—ാമാണ്ടു് കർക്കടകം 3—ാം തീയതി വാകത്താനം
സിംഹാസനപ്പള്ളിയിൽനിന്നും എന്നു് അവസാനവും കാണുന്നു.

മൂന്നാം കാതോലിക്കായായ ഗീവറുഗീസ് ദ്വിതീയൻ 22 കൊ
ല്ലം കാതോലിക്കാ മാത്രമായും 30 കൊല്ലങ്ങളോളം കാതോലിക്കാ
യും മലങ്കര മെത്രാപ്പോലീത്തായുമായും വാണിരുന്നു. അദ്ദേഹത്തി
ന്റെ അനേകം കല്പനകൾ ഉണ്ടു്. അവയുടെ മേലെഴുത്തുകൾ വി
വിധ തരത്തിൽ ആയിരുന്നു. തിരുമേനി കാതോലിക്കാ ആയ ശേ
ഷം ആദ്യമായി പുറപ്പെടുവിച്ച 1929 കുംഭം 9—ാം തീയതിയിലെ
ഒന്നാം നമ്പർ കല്പനയിൽ 'മത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ
സിംഹാസനത്തിൽ ആരൂഢനായ ബസ്സേലിയോസ് കാതോലി
ക്കാ' എന്നാണ പറഞ്ഞിരിക്കുന്നതു്. അതിലെ മുദ്ര ചുവന്ന മഷി
യിലുമാണു്. അന്നു് അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയി
രുന്നില്ല. 1934—ൽ ആണു് തിരുമേനി കാതോലിക്കായും മലങ്കര
മെത്രാപ്പോലീത്തായും എന്ന ഇരട്ട പദവി പ്രാപിച്ചതു്. 1934
(1110) ധനു 11—ാം തീയതി കൂടിയ അസ്സോസിയേഷന്റെ നോട്ടീ
സായി 1934 (1110) വൃശ്ചികം 18—ാം തീയതി അദ്ദേഹം അയച്ച
16—ാം നമ്പർ കല്പനയുടെ മേലെഴുത്തു ഇപ്രകാരമാണു്. 'വിശു
ദ്ധ മത്താശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആ
രൂഢനായി ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്നു് അ
ഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ' ഈ അസ്സോസിയേ
ഷൻ ആണു് തിരുമേനിയെ മലങ്കര മെത്രാപ്പോലീത്തായായി തെര
ഞ്ഞെടുത്തതു്. നോട്ടീസ് അയക്കുന്ന സമയത്തു് അദ്ദേഹം കാതോ
ലിക്കാ മാത്രമായിരുന്നു. മലങ്കര മെത്രാപ്പോലീത്തായോ മലങ്കര
അസ്സോസിയേഷൻ പ്രസിഡന്റോ ആയിരുന്നില്ല. അതിനാൽ
കല്പനയിൽ ആ വിധം വിവരിച്ചിട്ടില്ല.

അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയ ശേഷം വിളിച്ചുകൂ
ട്ടിയിട്ടുള്ള അസ്സോസിയേഷൻ യോഗങ്ങൾക്കായി അയച്ചിട്ടുള്ള നോ
ട്ടീസ് കല്പനകളിൽ 'വിശുദ്ധ മത്തോമ്മാശ്ലീഹായുടെ സിംഹാ
സനത്തിൽ ആരൂഢനായിരിക്കുന്ന പൌരസ്ത്യ കാതോലിക്കായും,
മലങ്കരമെത്രാപ്പോലീത്തായും, മലങ്കര (യാക്കോബായ) ഓർത്തഡോ
ക്സ് സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പ്രസിഡന്റുമാ
യ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ"



എന്നിങ്ങനെയാണ പറഞ്ഞിരിക്കുന്നതു്. അതായതു് കാതോലി
ക്കാ മാത്രമായിരുന്നപ്പോൾ ഉപയോഗിച്ച ലററർ ഹെഡിലെ വാച
കത്തിന്റെ കൂടെ മലങ്കര മെത്രാൻസ്ഥാനംലഭിച്ചപ്പോൾ അതുംകൂടി
ചേർത്തു. 1948—ൽ(1123)തുലാമാസം 27—ാംതീയതി കൂടിയ അസ്സോ
സിയേഷനു 1948(1123)കന്നി 8—ാം തീയതി അയച്ച 185—ാ നമ്പർ
കല്പന; 1948—ൽ(1123) ഇടവമാസം 14—ാംതീയതി കൂടിയ മലങ്കര
അസ്സോസിയേഷന്റെ 1948—ൽ (1123) മേടം 12—ാം തീയതിയി
ലെ നോട്ടീസ് കല്പന; 1951—ൽ (1126) ഇടവം 3—ാം തീയതി
കൂടിയ അസ്സോസിയേഷന്റെ 1951 (1126) മീനം 9—ാം തീയതി
യിലെ നോട്ടീസ് കല്പന എന്നിവ ഉദാഹരണങ്ങളാണു്. 1951—ൽ
ശേഷം കൂടിയിട്ടുള്ള മലങ്കരഅസ്സോസിയേഷൻ യോഗങ്ങളുടെ നോ
ട്ടീസു കല്പനകളിൽ കാണുന്ന ഹെഡിംഗ് 'പൌരസ്ത്യ കാതോലി
ക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കരസുറിയാനിക്രിസ്ത്യാനി
അസ്സോസ്യേഷൻ പ്രസിഡന്റുമായ ബസ്സേലിയോസു് ഗീവർഗീസ്
ദ്വിതീയൻ എന്നാണു്.

മാനേജിംഗ് കമ്മററി വർക്കിംഗ് കമ്മററി മുതലായ
ഔദ്യോഗിക സമതികൾക്കു് തിരുമേനി അയച്ചിട്ടുള്ള നോട്ടീസുക
ല്പനകളുടെ മേലെഴുത്തുകളും വിഭിന്നങ്ങളായിരുന്നു. 'വി. മാർ
തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കു
ന്ന ബലഹീനനായ രണ്ടാമത്തെ ഗീവർഗീസ് എന്നു് അഭിധാനം
ഉള്ള ബസ്സേലിയോസ് കാതോലിക്കാ എന്ന ഹെഡിംഗ്പേപ്പറിൽ
മാനേജിംഗ് കമ്മററിക്കു് അയച്ചിട്ടുള്ള നോട്ടീസ് കല്പനകൾ പല
തുണ്ടു്. ഉദാഹരണമായി ചിലതു താഴെ കുറിക്കുന്നു.

| നമ്പർ | | തീയതി | | |
|---|---|---|---|---|
| 120 | — | 1938 | ചിങ്ങം | 1. |
| 194 | — | 1939 | കർക്കടകം | 18. |
| ?89 | — | 1940 | കർക്കടകം | 17. |
| 70 | — | 1941 | കർക്കടകം | 28. |
| 142 | — | 1942 | മീനം | 6. |
| 15 | — | 1953 | ഫെബ്രുവരി | 20. |

മാനേജിംഗ് കമ്മററിക്കും വർക്കിംഗ് കമ്മററിക്കും അയച്ചിട്ടു
ള്ള ടി കല്പനകളിൽ മലങ്കര മെത്രാപ്പോലീത്താ എന്ന നാമമേ കാ
ണുന്നില്ല.

തോമ്മാശ്ലീഹായുടെ സിംഹാസനമെന്നോ മലങ്കര മെത്രാപ്പോലീത്താ എന്നോ ചേർക്കാതെ പൌരസ്ത്യ സിംഹാസനത്തിന്റെ എന്നുമാത്രമുള്ള ഹെഡിംഗ്പേപ്പറിൽ മാനേജിംഗ് കമ്മററിക്ക് അയച്ചിട്ടുള്ള കല്പനകളും ഉണ്ട്. ഉദാഹരണമായി:—

| നമ്പർ | | തീയതി | | |
|---|---|---|---|---|
| 137 | — | 1936 | മകരം | 26. |
| 257 | — | 1937 | വൃശ്ചികം | 10. |
| 536 | — | 1950 | ഇടവം | 4. |
| 755 | — | 1951 | മേയ് | 3. |
| 59 | — | 1952 | മേയ് | 19. |
| 15 | — | 1953 | ഫെബ്രുവരി | 20. |
| 161 | — | 1955 | ഫെബ്രുവരി | 21. |
| 56 | — | 1958 | ജൂൺ | 25. |

ഇടയലേഖനങ്ങൾ, കാതോലിക്കാ ദിനപ്പിരിവ്, പുരോഗമനപ്രവർത്തനങ്ങൾക്കും, സമുദായക്കേസ്സിനും മററുമുള്ള പിരിവ് എന്നിവകൾക്കും പള്ളികൾക്ക് അയച്ചിട്ടുള്ള മിക്കവാറും പൊതു കല്പനകൾക്കും 'മാർ തോമ്മാശ്ലീഹായുടെസിംഹാസനം' ചേർത്താണ് അയച്ചിട്ടുള്ളതു്. കാതോലിക്കേററ് ഓഫീസിലെയും, മാവേലിക്കര പുത്തൻകാവു മുതലായ പള്ളികളിലെയും കല്പന ഫയലുകൾ പരിശോധിച്ചതിൽ ഇങ്ങനെയുള്ള ധാരാളം കല്പനകൾ കാണുകയുണ്ടായി. ഉദാഹരണമായി ഓരോ വർഷത്തെ ഓരോ കല്പന മാത്രം ഇവിടെ കുറിക്കുന്നു.

| നമ്പർ | | തീയതി | | |
|---|---|---|---|---|
| * 1 | — | 1929 | കുംഭം | |
| 1 | — | 1930 | മകരം | 9. |
| 441 | — | 1932 | മകരം | 1. |
| 55 | — | 1933 | മകരം | 14. |
| 16 | — | 1934 | വൃശ്ചികം | 24. |

* ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ 18. കാതോലിക്കോസായി വാഴിക്കപ്പെട്ടശേഷം ആദ്യം അയച്ച കല്പനയാണ് ഇതു്. ഇതിൽനിന്നും അദ്ദേഹം സ്ഥാനാരോഹണം ചെയ്തു് തോമ്മാശ്ലീഹായുടെ സിംഹാസനത്തിലേക്കായിരുന്നു എന്നു മനസ്സിലാക്കാം.



| നമ്പർ | | തീയതി | ഉള്ളടക്കം | |
|---|---|---|---|---|
| 50 | — | 1935 | മകരം | 13. |
| 165 | — | 1936 | മീനം | 6. |
| 131 | — | 1937 | മകരം | 22. |
| 275 | — | 1937 | വൃശ്ചികം | 24. |
| 312 | — | 1938 | മകരം | 28. |
| 3 | — | 1939 | ചിങ്ങം | 1. |
| 319 | — | 1940 | മീനം . | 16. |
| 4 | — | 1941 | മകരം | 24. |
| 387 | — | 1943 | മിഥുനം | 8. |
| 572 | — | 1944 | കുംഭം | 14. |
| 768 | — | 1945 | ചിങ്ങം | 1. |
| 98 | — | 1947 | മേടം | 17. |
| 321 | — | 1949 | കുംഭം | 22. |
| 508 | — | 1950 | കുംഭം | 18. |
| 487 | — | 1951 | ജനുവരി | 5. |
| 8 | — | 1952 | ജനുവരി | 8. |
| 59 | — | 1953 | ഏപ്രിൽ | 16. |
| 105 | — | 1954 | നവംബർ | 28. |
| 45 | — | 1956 | ഫെബ്രുവരി | 18. |
| 105 | — | 1958 | ഡിസംബർ (സ്വീകരണ കല്പന) | 16. |
| 12 | — | 1959 | ജനുവരി | 24. |
| 22 | — | 1960 | ഫെ. | 23. |
| 9 | — | 1961 | ഫെ. | 10. |
| 19 | — | 1962 | മാർച്ച് | 9. |
| 26 | — | 1963 | ഫെ. | 16. |

എന്നാൽ ചില കല്പനകളിൽ സിംഹാസനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ചേർത്തു കാണുന്നുണ്ട്.

| | | | | |
|---|---|---|---|---|
| 831 | — | 1951 | ജൂലൈ | 21. |
| 832 | — | 1951 | ജൂലൈ | 25. |

മുതലായ കല്പനകളുടെ ഹെഡിംഗ് 'വി. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന

പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ബ
സ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ എന്നാണ്. 1972 മേയ്
ഒന്നാം തീയതിയിലെ മാനേജിംഗ് കമ്മററി അംഗീകരിച്ചതും
അതിനുശേഷം പ. ബാവാതിരുമേനി ഉപയോഗിച്ചുവരുന്നതുമായ
ലെററർ ഹെഡിംഗ് ഇതേ വാചകത്തിലുള്ളതാണ്. എഴുത്തു കട
ലാസിൽ വിവിധ തരത്തിലുള്ള തലവാചകങ്ങൾ ഉപയോഗിച്ചി
രുന്നതു മാററി കാതോലിക്കാസ്ഥാനവും മലങ്കര മെത്രാപ്പോലീത്താ
സ്ഥാനവും ചേർത്തുള്ളതും തൻെറ മുൻഗാമി ഉപയോഗിച്ചിട്ടുള്ളതു
മായ ഈ ഹെഡിംഗ് ഉപയോഗിക്കുന്നതിനു് പ. ബാവാതിരുമേ
നി തീരുമാനിച്ചതു് എല്ലാംകൊണ്ടും ഉചിതമായിരിക്കുന്നു.

കാലംചെയ്ത പ. ബാവാതിരുമനസ്സിലെ English letter
heads — വിഭിന്നങ്ങളായിരുന്നു. His Holiness Moran Mar
Baselious Geevarghese II Catholicose of the Apostolic
Throne of the East എന്നും, Metropolitan of Malankara
and Catholicose of the Apostolic Throe of the East എന്നും,
Baselios Geevarghese II Catholicose of the East എന്നു
മാത്രവും ഉള്ള ഇംഗ്ലീഷ് ലെററർ പേപ്പർ കാണുന്നുണ്ടു്. ഇംഗ്ലീഷ്
ലെററർ പേപ്പറിൽ എല്ലാം തന്നെ മുദ്രയും ചിലതിൽ എംബ്ളവും
കൂടിമുദ്രണം ചെയ്തിട്ടുള്ളതും ചുവന്ന മഷിയിൽ അച്ചടിച്ചിട്ടുള്ളതുമാ
ണ് ഇംഗ്ലീഷിലും, മലയാളത്തിലും മേൽ പ്രസ്താവിച്ച രീതിയിലു
ള്ള കടലാസിൽ എപ്പിസ്കോപ്പൽ സുന്നഹദോസിനുള്ള നോട്ടീ
സുകല്പനകളും അയച്ചിട്ടുണ്ടു്. എന്നാൽ ആ കല്പനകളിൽ മലങ്കര
മെത്രാപ്പോലീത്താസ്ഥാനം കാണിച്ചിട്ടില്ല.

മേൽ കൊടുത്തിരിക്കുന്ന കല്പനകൾ ബസ്സേലിയോസ് ഗീവ
ർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കല്പനകളിലെ മേ
ലെഴുത്തുകളുടെ ചില ഉദാഹരണങ്ങൾ മാത്രമാണ്. അതേവിധ
ത്തിൽ ഉള്ള അനേകം കല്പനകളിൽ നിന്നു് മേലെഴുത്തുകൾ പല
വിധത്തിൽ ആയിരുന്നുവെന്നു കാണാവുന്നതാണ്. ചിലതിൽ
വിശുദ്ധ മത്തോമ്മാശ്ളീഹായുടെ സിംഹാസനമെന്നും, ചിലതിൽ
വിശുദ്ധ മാത്തോമ്മാശ്ളീഹായുടെ പൌരസ്ത്യ സിംഹാസനമെന്നും,
മററു ചിലതിൽ ശ്ലീഹാസ്ഥാപിത പൌരസ്ത്യ സിംഹാസനമെന്നും.
തിൽ പൌരസ്ത്യ കാതോലിക്കായെന്നും ചിലതിൽ പൌരസ്ത്യ കാ
തോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമെന്നും, ചിലതിൽ



കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സു
റിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പ്രസിഡൻറും എന്നും
പലവിധത്തിലാണ് മേലെഴുത്തുകളെങ്കിലും ഇവയെല്ലാം ഒരു
വ്യക്തിയെ ഉദ്ദേശിച്ചിട്ടുള്ളതാണെന്നുള്ളതിനെപ്പററി തർക്കമുണ്ടായി
ട്ടില്ല. ഇവയെല്ലാം സുന്നഹദോസ്, അസ്സോസിയേഷൻ, മാനേ
ജിംഗ്കമ്മററി, പള്ളികൾ, വ്യക്തികൾ എന്നിവയ്ക്കായി മലങ്കര
സഭാകാര്യങ്ങളും, പൊതുക്കാര്യങ്ങളും സംബന്ധിച്ച് അയച്ചിട്ടുള്ള
കല്പനകളുമാണ്. കല്പനകളിലെ മുദ്ര വലുതും ചെറുതും എന്നിങ്ങ
നെ രണ്ടു വിധത്തിൽ കാണുന്നുണ്ടു്. ചിലതിൽ മുദ്രയും എംബ്ള
വും ഉണ്ടു്. മിക്കവാറും എല്ലാററിൻെറയും മേലെഴുത്ത് ചുവന്ന മ
ഷിയിലുമാകുന്നു. വളരെ പഴക്കം ഉള്ള ചുരുക്കം ചിലതിൻെറ
മേലെഴുത്ത് കറുത്ത മഷിയിലുമുണ്ടു്.

മേല്പറഞ്ഞതിൽനിന്നും കല്പനകളിലെ മേലെഴുത്ത്, മഷി, മുദ്ര
എന്നിവ സംബന്ധിച്ച് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ
ഒരേ രീതി അവലംബിച്ചിരുന്നില്ലെന്നു് മനസ്സിലാക്കാവുന്നതാണ്.

1958 ഡിസംബർ 16-ാം തീയതി സഭയിൽ സമാധാനം ഉ
ണ്ടായി. സമാധാനം സ്ഥാപിച്ചുകൊണ്ടു് പാത്രിയർക്കീസും, കാ
തോലിക്കായും അന്യോന്യം സ്വീകരിച്ചപ്പോൾ നിലവിലുള്ള ഭര
ണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസിനെ അംഗീകരിച്ച്
ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ 1958 ഡിസം. 16-ാം
തീയതി കൊടുത്ത 105-ാം നമ്പർ കല്പനയുടെ മേലെഴുത്തിൽ മാ
ർത്തോമ്മാശ്ളീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കു
ന്ന എന്ന ഭാഗം ഉണ്ടായിരുന്നു. (അനുബന്ധം കാണുക)
അസ്സോസിയേഷൻെറ അംഗീകാരം ഇല്ലാതിരുന്ന പാത്രിയ
ർക്കീസ്ഭാഗത്തെ മെത്രാപ്പോലീത്താമാരെ സ്വീകരിച്ചും അവരെ
ഭദ്രാസനങ്ങളിൽ നിയമിച്ചുകൊണ്ടും അദ്ദേഹം പള്ളികൾക്ക് അയ
ച്ചിട്ടുള്ള കല്പനകളിലും മാർത്തോമ്മാശ്ളീഹായുടെ സിം
ഹാസന കാര്യം ഉണ്ടു്. അവയുടെ മേലെഴുത്ത് 'വി. മർത്തോമ്മാ
ശ്ളീഹായുടെ പൌരസ്ത്യസിംഹാസനത്തിന്മേൽ ആരൂഢനായിരി
ക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്നു് അഭിധാന
മുള്ള ബസ്സേലിയോസ് കാതോലിക്കാ' എന്നാണ്. (അനുബന്ധം)
എന്നാൽ 1959 മുതൽ ഒരു വ്യതിയാനം കാണുന്നു. 'പൌരസ്ത്യ കാതോ
ലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മോർ ബസ്സേ

ലിയോസ് ഗീവറുഗീസ് ദ്വിതീയൻ' എന്നാണ് പിന്നീടയച്ചിട്ടുള്ള മാനേജിംഗ് കമ്മററി നോട്ടീസുകളിൽ വിവരിച്ചിട്ടുള്ളത്. 1959 ഫെബ്രുവരി 3-ാം തീയതിയിലെ 20-ാം നമ്പർ കല്പന തുടങ്ങി തിരുമേനിയുടെ അന്ത്യംവരെ മാനേജിംഗ്കമ്മററിക്കായി അയച്ചിട്ടുള്ള കല്പനകൾ എല്ലാം ആ വിധത്തിൽ ആയിരുന്നു. 1962 ഏപ്രിൽ 13-ാം തീയതി അയച്ച 42-ാം നമ്പർ അസ്സോസിയേഷൻ നോട്ടീസിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പ്രസിഡണ്ടും മലങ്കരമെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ എന്നാണ് കാണുന്നത്.

Working Committee ക്ക് 59 മുതൽ അയച്ചിട്ടുള്ള നോട്ടീസുകൾ വിഭിന്ന രീതികളിലാണ്. സുന്നഹദോസിന് അയച്ചിട്ടുള്ള രീതിയിൽ 'ശ്ലീഹായിക്കടുത്ത പൌരസ്ത്യ സിംഹാസനത്തിന്റെ രണ്ടാമത്തെ ഗീവറുഗീസ്സായ മോറാൻ മോർ ബസ്സേലിയോസ് കാതോലിക്കാ എന്ന മേലെഴുത്തും' സിംഹാസനകാര്യമൊന്നും പറയാതെ 'പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മോർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ' എന്നു മാത്രം ഉള്ള മേലെഴുത്തും ഉപയോഗിച്ചാണ് വർക്കിംഗ്കമ്മററിക്ക് പിന്നീട് കല്പനകൾ അയച്ചിട്ടുള്ളത്. ഇവയെല്ലാം ചുവന്ന മഷിയിലും ആയിരുന്നു. മേൽ പറഞ്ഞവക്ക് അനേകം ഉദാഹരണങ്ങൾ എടുത്തുപറയാനുണ്ടെങ്കിലും വിസ്താരഭയത്താൽ അപ്രകാരം ചെയ്യുന്നില്ല.

മേൽപറഞ്ഞപ്രകാരം മാനേജിംഗ്കമ്മററി, അസ്സോസിയേഷൻ, വർക്കിംഗ്കമ്മററി എന്നിവകൾക്ക് അയച്ച നോട്ടീസ് കല്പനകളിൽ 1959 മുതൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമെന്ന തലക്കെട്ട് കാണുന്നില്ല. എന്നാൽ ആ കാലയളവിലും പള്ളികൾക്കും മററും അയച്ചിട്ടുള്ള പൊതു കല്പനകളിൽ 'വി. മാർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ' എന്ന മേലെഴുത്തു കാണുന്നുണ്ട്. 1954 ജനുവരി 24-ാം തീയതിയിലെ 12-ാം നമ്പർ കല്പന (പുത്തൻകാവ് അസോസ്യേഷൻ തീരുമാനങ്ങൾ സംബന്ധിച്ചും നോമ്പു സംബന്ധിച്ചും), ഫെബ്രുവരി 24-ാം തീയതിലെ 30-ാം നമ്പർ കല്പന (കാതോലിക്കാദിനപ്പിരിവു സംബന്ധിച്ച്), ഫെബ്രു-



വരി 25-ാം തീയതിയിലെ 31-ാം നമ്പർ കല്പന (മെത്രാപ്പോലീത്തന്മാർക്ക് ഇടവക വിഭജിച്ചുകൊടുത്തുകൊണ്ടുള്ള കല്പന—അനുബന്ധം കാണുക) 1960 ഫെബ്രുവരി 23-ാം തീയതിയിലെ 22-ാം നമ്പർ കല്പന (കാതോലിക്കാദിനം), സെപ്റ്റംബർ 28-ാം തീയതിയിലെ 84-ാം നമ്പർ കല്പന (ബാഹ്യകേരള മെത്രാപ്പോലീത്തായുടെ നിയമനം സംബന്ധിച്ച് പള്ളികൾക്ക് അയച്ചത്). 1961 ഫെബ്രുവരി 10-ലെ 9-ാം നമ്പർ കല്പന (കാതോലിക്കാദിനം) ആഗസ്റ്റ് 5-ാം തീയതിയിലെ 41-ാം നമ്പർ കല്പന (ശൂനോയോ നോമ്പു സംബന്ധിച്ച്), സെപ്റ്റംബർ 7-ാം തീയതിയിലെ 59-ാം നമ്പർ കല്പന (വൈദികസിമ്മനാരി പിരിവ്). 1962 മാർച്ച് 9-ലെ 19-ാം നമ്പർ കല്പന (കാ. ദി.), 1963 ഫെബ്രുവരി 16-ാം തീയതിയിലെ 26-ാം നമ്പർ കല്പന (കാ. ദി.), ഫെബ്രുവരി 28-ാം തീയതിയിലെ 31-ാം നമ്പർ കല്പന (എക്യുമിനിസത്തെപ്പററി).

ഇവയെല്ലാം സഭാസമാധാനത്തിനുശേഷം പള്ളികൾക്ക് കാലം ചെയ്ത ബാവാതിരുമേനി അയച്ചിട്ടുള്ള കല്പനകളാണ്. യാതൊരു തർക്കവും കൂടാതെ അവ എല്ലാ പള്ളികളിലും വായിക്കുകയും ചെയ്തു.

നാലാമത്തെ കാതോലിക്കായും, രണ്ടാമത്തെ കാതോലിക്കാ—മലങ്കരമെത്രാപ്പോലീത്തായുമായ പ. ഔഗേൻ പ്രഥമന്റെ കല്പനകളുടെ തലവാചകങ്ങളും തന്റെ മുൻഗാമികളുടേതുപോലെ വ്യത്യസ്ത രീതികളിലായിരുന്നു. മഷി ചുവന്നതു തന്നെ. ചിലതിൽ മുദ്ര കൂടാതെ എംബ്ളവും കാണുന്നു. ഔഗേൻ പ്രഥമൻ ബാവാ തിരുമേനി 1964-ൽ ആണല്ലൊ സിംഹാസനാരൂഢനായത്. 1964 മുതൽ 1970 വരെയുള്ള മാനേജിംഗ് കമ്മററി, അസ്സോസ്യേഷൻ മുതലായവക്ക് അയക്കുന്ന നോട്ടീസ്കല്പനകളിൽ മർത്തോമ്മാശ്ലീഹായുടെ സിംഹാസനമെന്നോ ശ്ലൈഹികസിംഹാസനമെന്നോ പറയാതെ പൌരസ്ത്യ കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ എന്നു മാത്രം എഴുത്തുകളായിരുന്നു പതിവ്. എന്നാൽ കല്പനയുടെ ചുവട്ടിൽ കാതോലിക്കേററ് അരമന എന്നോ, കാതോലിക്കാസിംഹാസന അരമന എന്നോ പറയുമായിരുന്നു. ഈ രീതിയാണ് മാനേജിംഗ്കമ്മററി, വർക്കിംഗ്കമ്മററി എന്നിവക്കുള്ള കല്പനകളിൽ സ്വീകരി-

ച്ചിരുന്നതു്. എന്നാൽ തന്റെ മുൻഗാമിയെപ്പോലെതന്നെ മററു സന്ദർഭങ്ങളിൽ മർത്തോമ്മായുടെ സിംഹാസനം ചേർത്ത കല്പനകൾ ബാവാതിരുമേനിയും അയച്ചുമായിരുന്നു. ഉദാ:—

| നമ്പർ | തീയതി | ഉള്ളടക്കം |
|---|---|---|
| 293 | 1968 ഒക്ടോബർ 17 | പരുമലപ്പെരുനാൾ സംബന്ധിച്ച് |
| 325 | 1968 ഡിസംബർ 6 | ദേവലോകം പെരുനാൾ |
| 331 | 1968 ഡിസംബർ 20 | റുമേനിയ പാത്രിയക്കീസിന്റെ സ്വീകരണം |
| 35 | 1969 മാർച്ച് 5 | കാ. ദിനം സംബന്ധിച്ച് |
| 57 | 1969 ഏപ്രിൽ 8 | പുത്തൻകാവു പെരുനാൾ |
| 71 | 1969 മെയ് 3 | ക്നാനായ യുവജനസമാജസോവനീർ |
| 74 | 1969 മെയ് 9 | സൺഡേസ്കൂൾ പിരിവ് |
| 88 | 1969 മെയ് 22 | സമുദായംവക മലങ്കര കാപ്പിത്തോട്ടം സംബന്ധിച്ച് അഴത യാക്കോബു റമ്പാനും, വിരുത്തിപ്പടവിൽ വി.ജെ. ചാണ്ടിക്കും, പാലാമ്പടം പി. ഈ. തോമസിനും അയച്ച കല്പനയും ഈ ഹെഡിംഗ് പേപ്പറിലായിരുന്നു. |
| 201 | 1969 ഡിസംബർ 1 | ദേവലോകം പെരുനാൾ |
| 1 | 1970 ജനുവരി 5 | ചെമ്പൻമുഖം പള്ളിക്ക് |
| 2 | ,, ,, 7 | പാച്ചിറ താബോർ |
| 3 | ,, ,, 8 | മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ |
| 6 | ,, ,, 18 | സഭാചന്ദ്രിക പത്രാധിപർക്ക് |
| 31 | ,, ഫെബ്രുവരി 13 | അഴത ട്രാൻസ്ലേഷൻ സംബന്ധിച്ച് യാക്കൂബ് റമ്പാൻ, വി. ജെ. ചാണ്ടി, പി. ഈ. തോമസ്, കര്യൻ ഉതുപ്പ്, സി. ജെ. കര്യൻ, റി. പി. പീലിപ്പോസ്, പി. സി. ഏബ്രഹാം മുതലായവർക്ക് അയച്ചതു്. |
| 73 | ,, ഏപ്രിൽ 13 | സൺഡേസ്കൂൾ പിരിവ് |
| 77 | ,, ,, 23 | തൊളിക്കോട്ട പള്ളിപണി |



| നമ്പർ | തീയതി | ഉള്ളടക്കം |
|---|---|---|
| 89 | ,, മെയ് 14 | വെല്ലൂർ പള്ളിപണി. |
| 148 | ,, ആഗസ്റ്റ് 3 | നെയ്‌വേലി പള്ളി പണി. |
| 156 | 1970 ആഗസ്റ്റ് 13. | കന്നംകുളം പള്ളിക്കേസ്സ് സംബന്ധിച്ച് പൊതു കല്പന. |
| 173 | 1970 സെപ്റ്റ. 4. | വൈദികസിമ്മനാരിപിരിവ്. |
| 179 | 1970 ,, 9. | മാർ പീലക്സീനോസ്, മാർ ക്ലറീലോസ്, മാർ ക്ലീമ്മീസ്, മാർ തേയോഫീലോസ് എന്നീ തിരുമേനിമാരെ ഇന്റർ ചർച്ച് റിലേഷൻസ് കമ്മററി അംഗങ്ങളായി നിയമിച്ചു. കല്പന. |
| 187 | 1970 സെപ്റ്റ. 10. | മാർ അത്താനാസ്യോസ്, മാർ തേയോഫീലോസ്, മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരെ കുന്നംകുളം പള്ളിക്കാര്യങ്ങൾ സമാധാനപരമായി തീർക്കുന്നതിനു കൊടുത്ത കല്പന. |
| 199 | 70 സെപ്റ്റ. 25. | വേങ്ങൂർ മാർ കൗമാപള്ളി ജൂബിലി പ്രമാണിച്ച്. |
| 237 | 70 ഒക്ടോബർ 23. | ഫാ. പി. പി. ജോസഫ്, ഫാ. റി. സി. ജേക്കബ് മുതലായ 9 പേരെ ഏററുമാന്നൂർ പള്ളിപ്പണി സംബന്ധിച്ച് നിയമിച്ചതു്. |
| 243 | 70 നവമ്പർ 9. | സുന്നഹദോസ് നോട്ടീസ കല്പന തിരുമേനിമാർക്ക് അയച്ചതു്. |
| 256 | 70 ,, 30. | സുന്നഹദോസ് സംബന്ധിച്ച് തിരുമേനിമാർക്ക് അയച്ചതു്. |
| 259 | 70 ഡിസംബർ 1. | ഡിസംബർ 31-ാം തീയതി നടക്കുന്ന പിൻഗാമി തെരഞ്ഞെടുപ്പു സംബന്ധിച്ച് പ്രത്യേക പ്രാർത്ഥനകൾ നടത്തുന്നതിനു— |

| നമ്പർ | തീയതി | ഉള്ളടക്കം |
| --- | --- | --- |
| | | 'വി. തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ വരേണ്ട നമ്മുടെ പിൻഗാമിയെ അസ്സോസ്യേഷൻ കൂടി ഡിസംബർ 31–ാം തീയതി തെരഞ്ഞെടുക്കാൻ പോകയാണ്, എന്ന് ഈ കല്പനയിൽ പ്രത്യേകം ചേർത്തിട്ടുണ്ട്. |
| 263 | 70 ഡിസംബർ 5. | അസ്സോസ്യേഷൻ ക്രമീകരണം സംബന്ധിച്ച വാളൻറിയർ സംഘത്തിൻെറ ചുമതലക്കാരനായി മി. സി. യു. മാത്യുവിനെ നിയമിച്ചത്. |
| 264 | 70 ഡിസംബർ 5. | അസ്സോസ്യേഷൻ സംബന്ധിച്ച ഇലക്ഷൻ കമ്മററിയുടെ ജോയിൻറ കൺവീനറന്മാരായി ശ്രീ. പി. സി. ഏബ്രഹാം, ശ്രീ. മാമ്മൻ വർഗീസ് എന്നിവരെ നിയമിച്ചത്. |
| 276 | 70 ഡിസംബർ 24. | ദേവലോകം പെരുനാൾ. |
| 11 | 1971 ജനുവരി 20 | പഴയ സിമ്മനാരി പറമ്പിലെ കുടികിടപ്പുകാരുടെ കാര്യം സംബന്ധിച്ച് സമുദായട്രസ്റ്റി മി. കുര്യൻ ഏബ്രഹാമിന്. |
| 12 | 1971 ജനുവരി 26. | മാനേജിംഗ് കമ്മററിയുടെ ഇപ്പോഴത്തെ വർക്കിംഗ് കമ്മററി അംഗങ്ങളെ നിയമിച്ചുകൊണ്ടുള്ളത്. |
| 16 | 1971 ജനുവരി 28. | ആലപ്പുഴ മെഡിക്കൽ കോളജിനടുത്തു ചാപ്പൽ പണിയുന്നതു സംബന്ധിച്ച്. |



| നമ്പർ | തീയതി | ഉള്ളടക്കം |
| --- | --- | --- |
| 19 | 1971 ഫെബ്രുവരി 5. | മാനേജിംഗ് കമ്മററിയിലേക്ക് ഫാദർ യൂഹാനോൻ O.I.C.യെ നോമിനേററു ചെയ്തുകൊണ്ടുള്ള കല്പന അസ്സോസ്യേഷൻ സെക്രട്ടറി മി. പി. സി. ഏബ്രഹാമിന് നൽകിയത്. |
| 23 | 1971 ഫെബ്രുവരി 16. | അങ്കമാലി ഭദ്രാസനത്തിൽപ്പെട്ട നെല്ലിമോളം പള്ളിപണി സംബന്ധിച്ച് പണപ്പിരിവിന് അയച്ചത്. |
| 29 | 1971 മാർച്ച് 3. | വലിയനോമ്പ് പ്രമാണിച്ചും, കാ. ദിനം പ്രമാണിച്ചും. |
| 55 | 1971 മാർച്ച് 31 | കർദ്ദീനാൾ പാറേക്കാട്ടിലിൻെറ നേതൃത്വത്തിലുള്ള St. Thomas Centenary Celebration കമ്മററിയിലേക്ക് മാർ തേയോഫിലോസ് തിരുമേനി, ഫാദർ പൗലോസ് വർഗീസ്, മി. പി. സി. ഏബ്രഹാം എന്നിവരെ നിയമിച്ചത്. |
| 68 | 1971 ഏപ്രിൽ 20 | മണ്ണാറപ്രാ ജേക്കബ് കത്തനാർ ഏപ്രിൽ 15–ാം തീയതി മാനേജിംഗ് കമ്മററിയിൽ ചെയ്ത പ്രസ്താവന സംബന്ധിച്ച് തെളിവുകളുമായി കാതോലിക്കേറ്റ് ഓഫീസിൽ വരുന്നതിന് ആവശ്യപ്പെട്ടുകൊണ്ടുള്ളത്. |
| 76 | 1971 മേയ് 1. | നെല്ലിമോളം St. Mary's പള്ളിയുടെ ജൂബിലി പ്രമാണിച്ച്. |
| 79 | 1971 മേയ് 10. | സൺഡേസ്കൂൾ പ്രസ്ഥാനത്തിന് പള്ളികളിൽനിന്നു കാണിക്ക അയയ്ക്കുന്നതിന്. |

| നമ്പർ | തീയതി | ഉള്ളടക്കം |
| --- | --- | --- |
| 88 | 1971 ജൂൺ 2. | തൊളിക്കോട്ട പള്ളിപ്പണിക്ക് സംഭാവന കൊടുക്കുന്നതു സംബന്ധിച്ച്. |
| 95 | 1971 ജൂൺ 22. | ബംഗ്ളാദേശ് പിരിവു സംബന്ധിച്ച്. |
| 100 | 1971 ജൂലൈ 1. | വരുമാന ഏകീകരണം |
| 131 | 1971 ആഗസ്റ്റ് 30. | വൈദികസിമ്മനാരിപിരിവ്. |
| 143 | 1971 സെപ്റ്റംബർ 25 | കോട്ടയം മെഡിക്കൽ കോളജിനടുത്തു് ഒരു പള്ളി പണികഴിപ്പിക്കുന്നതു സംബന്ധിച്ച് മാർ തേയോഫീലോസ് തിരുമേനി പ്രസിഡൻറും, ഡോക്ടർ ജോർജ്ജ് ജേക്കബ്, റ്റി.പി. ഫീലിപ്പോസ്, കുര്യൻ ഉതുപ്പ്, കൊച്ചിട്ടി പോത്തൻ, കെ. എം. ചെറിയാൻ (മനോരമ), പി. സി. ഏബ്രഹാം, വി. ജെ. ചാണ്ടി മുതലായി 14 പേർ മെമ്പറന്മാരുമായി കമ്മറ്റിയെ നിയമിച്ചുകൊണ്ടുള്ളതു്. |
| 151 | 1971 ഒക്ടോബർ 6. | മുളന്തുരുത്തി എം. ജി. എം. ശാന്തിഭവൻ സംബന്ധിച്ചു് പള്ളികൾക്കു് അയച്ചതു്. |
| 161 | 1971 ഒക്ടോബർ 25. | യുവജനസമാജം സെക്രട്ടറിയായി മി. കെ. എം. കുറിയാക്കോസിനെ നിയമിച്ചതിനു്. |
| 178 | 1971 നവംബർ 19. | ചേലാട മാർബസ്സാനിയ പള്ളി ജൂബിലി പ്രമാണിച്ചു്. |
| 185 | 1971 നവംബർ 23. | നവംബർ 23–ാം തീയതി മാനേജിംഗ് കമ്മറ്റിയിൽ വായിച്ച ബാവാ തിരുമനസ്സിലെ പ്രസംഗം. |



| | | |
| --- | --- | --- |
| 187 | 1971 നവംബർ 23. | കോടനാട്ട് പള്ളിപണി സംബന്ധിച്ച്. |
| 192 | 1971 ഡിസംബർ 7. | ദേവലോകം പെരുനാൾ. |

1969, 1970, 71, വർഷങ്ങളിൽ പൊതുക്കാര്യങ്ങൾ സംബന്ധിച്ച് പള്ളികൾക്കും വ്യക്തികൾക്കും അയച്ചിട്ടുള്ള കല്പ്പനകളിൽ 'തോമ്മാശ്ളീഹായുടെ സിംഹാസനം' എന്നു ചേർത്തിരുന്നു എന്നതിനു് തെളിവുകളായിട്ടാണ് കുറെ കല്പ്പനകൾ മുകളിൽ ചേർത്തിരിക്കുന്നതു്. എന്നാൽ ബാവാ തിരുമനസ്സുകൊണ്ടു് ഈ രീതിയിൽ വ്യക്തികൾക്കും പള്ളികൾക്കും മറ്റും കത്തുകൾക്കു മറുപടിയായും, പള്ളിക്കേസ്സുകളുടെ തീരുമാനം അറിയിച്ചും മറ്റും അയച്ചിട്ടുള്ള വളരെയധികം കല്പ്പനകളുടെ കോപ്പികൾ ഫയലിൽ കാണുകയുണ്ടായി.

ഇതിൽനിന്നെല്ലാം പരിശുദ്ധ ബാവാതിരുമനസ്സിലെ ലെററർ പാഡിൽ 'വി. തോമ്മാശ്ളീഹായുടെ സിംഹാസനം' എന്നു ചേർത്തിട്ടുള്ളതു് ഒരു പുതിയ രീതിയല്ലെന്നും തിരുമേനിയുടെ മുൻഗാമികൾ ഉപയോഗിച്ചിരുന്ന രീതി അദ്ദേഹം തുടരുന്നു എന്നു മാത്രമെ ഉള്ളു എന്നും മനസ്സിലാക്കാം.

കൂടാതെ തോമ്മാശ്ളീഹായുടെ സിംഹാസനം വച്ച് അയച്ച കല്പനകൾ നേരത്തെ തന്നെ ബാവാ തിരുമനസ്സുകൊണ്ടു് ഉപയോഗിച്ചിരുന്നെന്നും അവ യാതൊരു തക്കവും കൂടാതെ പള്ളികളിൽ പട്ടക്കാർ വായിക്കുകയും എല്ലാ പള്ളിക്കാരും സ്വീകരിക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്ത് സർവ്വസമ്മതമായി അംഗീകരിച്ചിട്ടുള്ളതാണെന്നും മനസ്സിലാക്കാം. ദിവ്യശ്രീ പി. പി. ജോസഫ് കത്തനാർ, ദിവ്യശ്രീ ജേക്കബ് കത്തനാർ (മണ്ണാറപ്രാ), ശ്രീ. റ്റി. പി. ഫീലിപ്പോസ്, ശ്രീ. വി. ജെ. ചാണ്ടി, ശ്രീ. പി. ഈ. തോമസ് പാലാമ്പടം, ശ്രീ. കുര്യൻ ഉതുപ്പ് കരയോരം മുതലായി പല വ്യക്തികൾക്കും ഓരോ കാര്യങ്ങൾക്ക് അവരെ നിയോഗിച്ചും മറ്റും ലെററർ പേപ്പറിൽ കല്പനകൾ അയയ്ക്കുകയും ആ കല്പനകൾ അവർ സ്വീകരിക്കുകയും അതനുസരിച്ച പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്. അന്നൊന്നും സിംഹാസനം അവർക്ക് പ്രതിഷേധാർഹമായിരുന്നില്ല. 1972 മേയ്മാസത്തിൽ മാത്രമാണ് ഈ നവീന വിശ്വാസ വിപരീതം ചിലരിൽ നിന്നും ഉത്ഭവിച്ചതു്-

കാരണം പാത്രീയക്കീസു ബാവായുടെ 203–ാം നമ്പർ കല്പനയും ഡെലിഗേററിന്റെ നിയമനവുമല്ലതെ മറെറന്താണ്.

എന്നാൽ മാനേജിംഗ് കമ്മററിക്കും വർക്കിംഗ് കമ്മററിക്കും സിംഹാസനം ചയ്ക്കാതെയുള്ള കല്പനകൾ അയച്ചുകൊണ്ടിരുന്നു. ആ രീതി 1972 ഏപ്രിൽ അവസാനം വരെ നിലനിന്നിരുന്നു. 1972 മെയ് മാസം 1–ാം തീയതി കൂടിയ മാനേജിംഗ് കമ്മററിക്ക് 1972 മാർച്ച് 28–ാം തീയതി അയച്ച 38–ാം നമ്പർ നോട്ടീസ് കല്പനയും ആ വിധത്തിൽ ആണ്. എന്നാൽ ആ യോഗത്തിൽ ആദ്ധ്യക്ഷം വഹിക്കുവാനായി നിയുക്ത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായെ നിയോഗിച്ചുകൊണ്ടുള്ള 53–ാം നമ്പർ കല്പനയിൽ 'വി. മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ ഒന്നാമത്തെ ഔഗേൻ എന്നു അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ എന്നു വിവരിച്ചിട്ടുണ്ട്. അതു സംബന്ധിച്ച് അന്നത്തെ ദിവസം കൂടിയ മാനേജിംഗ് കമ്മററിയിൽ തർക്കമുണ്ടായി. മാനേജിംഗ് കമ്മററി കൂടുന്നതു് മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തിൽ പെട്ട കാര്യം ആകയാൽ കല്പനയുടെ മേലെഴുത്തിൽ കാതോലിക്കാ എന്നു മാത്രം ചേർത്താൽ പോരെന്നും, മലങ്കരമെത്രാപ്പോലീത്താ എന്നുകൂടി ചേർക്കണമെന്നും കമ്മററി അഭിപ്രായപ്പെട്ടതിനെ ആദരിച്ച് അപ്രകാരം ഭേദഗതി ചെയ്തുകൊണ്ട് 'വി. മർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന പൌരസ്ത്യ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായും ആയ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ'. എന്നു് ആക്കി 54/72–ാം നമ്പർ ആയി അയച്ചതിനെ മാനേജിംഗ് കമ്മററി സ്വീകരിച്ചു യോഗം തുടരുകയുണ്ടായി. അതനുസരിച്ച് 1972 ആഗസ്റ്റ് 24–ാം തീയതി കൂടിയ മാനേജിംഗ് കമ്മററിക്കു 1972 ജൂലൈ 29–ാം തീയതി അയച്ച 103–ാം നമ്പർ കല്പനയിലെ മേലെഴുത്ത് ആ വിധത്തിൽ ആയിരുന്നു. എന്നാൽ അന്നത്തെ ദിവസം യോഗം കൂടിയപ്പോൾ നോട്ടീസ് കല്പനയിൽ 'മർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും,' എന്നു പ്രസ്താവിച്ചിട്ടുള്ളതിനെ പ്രതിഷേധിച്ചുകൊണ്ട് പതിനഞ്ചുപേർ



ബോയ്ക്കോട്ട് നടത്തി. എങ്കിലും ശേഷിച്ച ബഹുഭൂരിപക്ഷം മെമ്പറന്മാർ നോട്ടീസ് കല്പനയെ ആദരിച്ച് തുടർന്നു യോഗത്തിൽ സംബന്ധിച്ചു. 90 അംഗങ്ങളാണ് അന്നത്തെ യോഗത്തിൽ സംബന്ധിച്ചിരുന്നതു്. ഇറങ്ങിപ്പോയവരും അല്പം സമയം കഴിഞ്ഞു് തിരികെ വരികയും തുടന്നു് യോഗത്തിൽ സംബന്ധിക്കുകയും ചെയ്തു.

വർക്കിംഗ് കമ്മററിയെ സംബന്ധിച്ചും 1972 ജൂൺ 30 മുതൽ മേൽപ്പറഞ്ഞ വ്യത്യാസം നാം കാണുന്നുണ്ട്. മാനേജിംഗ് കമ്മററിക്കയച്ച മേലെഴുത്തുതന്നെ വർക്കിംഗ് കമ്മററിക്കയച്ചിട്ടുള്ള 1972 ജൂൺ 30–ാം തീയതിയിലെ 95–ാം നമ്പർ നോട്ടീസ് കല്പന; 1972 ജൂലൈ 29–ാം തീയതിയിലെ 108–ാം നമ്പർ നോട്ടീസ് കല്പന എന്നിവയിൽ കാണുന്നു.

1970 മുതൽ ഉള്ള വ്യതിയാനത്തിനു് കാരണമെന്തു്? സുപ്രീം കോടതി വിധി 1958–ൽ ഉണ്ടായി. അതോടുകൂടി തർക്കവിഷയമായ എല്ലാ കാര്യങ്ങളും തീരുമാനിക്കപ്പെട്ടു. മലങ്കര സഭാ ഭരണഘടനയ്ക്കു വിധേയമായി പാത്രിയർക്കീസും കാതോലിക്കായും അന്യോന്യം അംഗീകരിച്ചു, പാത്രിയർക്കീസ് കക്ഷിയിൽനിന്നു പള്ളിക്കാരും മെത്രാപ്പോലീത്തന്മാരും കാതോലിക്കേററിനെ ആശ്ലേഷിച്ചു. സഭയിൽ സമാധാനം ഉണ്ടായി. മർത്തോമ്മാശ്ലീഹായുടെ സിംഹാസനകാര്യവും അതോടുകൂടി അംഗീകരിക്കപ്പെട്ടു. അതിനുശേഷം ഏതെങ്കിലും തർക്കവിഷയം ആവിർഭവിച്ചാൽ അതും Resjudicata, Constrctive Resjudicata എന്നിങ്ങനെയുള്ള നിയമവശത്തുകൂടി തീരുവാനുള്ളതെയുള്ള എന്നു ബോദ്ധ്യമാകുകയും ചെയ്തു. ആ സ്ഥിതിക്കു് മർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യസിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന എന്നുള്ള സുദീർഘമായ മേലെഴുത്തു് മാനേജിംഗ് കമ്മററി, വർക്കിംഗ് കമ്മററി മുതലായവയ്ക്കും ചിലപ്പോൾ ചില പൊതു കല്പനകൾക്കും വയ്ക്കുന്നതിനു് നിർബന്ധമില്ലാതെ വന്നതായിരിക്കാം, ചുരുങ്ങിയ മേലെഴുത്താണല്ലൊ എല്ലാവരും ആഗ്രഹിക്കുന്നതു്.

1970–ഓടുകൂടി ഈ രീതിക്കു വ്യത്യാസം വരുത്തേണ്ട ചുററുപാടുകൾ ഉണ്ടായി. 1970 ജൂൺ മാസം 27–ാം തീയതി ഇപ്പോഴത്തെ യാക്കോബു് തൃതീയൻ പാത്രിക്കിസ് ഔഗേൻ പ്രഥമൻ കാതോലിക്കായ്ക്കു് അയച്ചതായ 203–ാം നമ്പർ കത്തു് വളരെ ഗൗരവ

റിയ ഒന്നായിരുന്നു. (അനുബന്ധം കാണുക) അതിൽ മർത്തോമ്മാശ്ലീഹായ്ക്കു കശ്ശീശ്ശാസ്ഥാനമോ മേല്പട്ടത്വമോ ഇല്ലായിരുന്നുവെന്നും, അദ്ദേഹം ഒരു ശെമ്മാശ്ശനോ, അയ്മേനിയോ മാത്രം ആയിരുന്നതുകൊണ്ട് അദ്ദേഹത്തിനു സിംഹാസനം ഉണ്ടായിരുന്നുവെന്നു പറയുന്നതു വേദവിപരീതമാണെന്നും വി. യോഹന്നാൻ 20–ാം അദ്ധ്യായം 19–മുതൽ 24 വരെയുള്ള വാക്യങ്ങളെ ആധാരമാക്കി പുതിയ വാദം പാത്രിക്കീസ് ഉന്നയിച്ചു. പൌരോഹിത്യം അംഗീകരിക്കുന്ന ഒരു സഭയും പറഞ്ഞുകേട്ടിട്ടില്ലാത്ത ഈ നവീന വാദം അങ്ങനെയുള്ള കാര്യങ്ങളിൽ ദൃഢവിശ്വാസമുള്ള ഔഗേൻ പ്രഥമൻകാതോലിക്കായെ വല്ലാതെ വേദനപ്പെടുത്തി. സാധാരണ തർക്കവിഷയങ്ങളിൽ മൌനം ദീക്ഷിക്കുന്ന കാതോലിക്കാ ബാവായ്ക്ക് ഈ പ്രസ്താവന സഹിക്കുവാൻ നിവൃത്തിയില്ലാതെ വന്നതിനാൽ അദ്ദേഹം ഉടൻ തന്നെ അതിനെ എതിർത്തുകൊണ്ടും, പാത്രിയർക്കീസ്സിന്റെ ഈ പ്രസ്താവന വേദവിപരീതമാണെന്നു കാണിച്ചും മറുപടി എഴുതി. (അനുബന്ധം) കാതോലിക്കാബാവായ്ക്ക് ഇക്കാര്യത്തിൽ ഉള്ള മനഃപ്രയാസവും ഹൃദയവേദനയും 1972 മേയ് മാസം ഒന്നാം തീയതി കൂടിയ മാനേജിംഗ് കമ്മററി യോഗത്തിൽ സിംഹാസന കാര്യം സംബന്ധിച്ച് ക്രമപ്രശ്നം ഉണ്ടായപ്പോൾ അദ്ദേഹം ചെയ്ത പ്രസ്താവനയിൽ വ്യക്തമാക്കിയിട്ടുള്ളതാണ്. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം ഇല്ലെന്നു പറഞ്ഞുകൊണ്ട് ഒരു വിശ്വാസ വിപരീതിയായി ഈ ലോകം വിട്ടുപിരിയുന്നതിനുള്ള മഹാസങ്കടം അദ്ദേഹം ആ അവസരത്തിൽ പ്രസ്പഷ്ടമാക്കി. കാതോലിക്കാബാവായെ മാത്രമല്ല മാർത്തോമ്മാഭക്തരായ സഭാംഗങ്ങളേവരേയും പാത്രിക്കീസുബാവായുടെ കല്പന ധർമ്മസങ്കടത്തിൽ ആക്കി. അതേ തുടർന്നു മാർത്തോമ്മാശ്ലീഹായുടെ പട്ടത്വത്തെയും സിംഹാസനത്തെയും സംബന്ധിച്ചുള്ള വാദകോലാഹലങ്ങൾ സഭയിൽ ആവിർഭവിക്കുകയും ചെയ്തു.

1970 ഡിസംബർ 31–ാം തീയതി കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയുടെ തെരഞ്ഞെടുപ്പ് നടന്നു. അതു സംബന്ധിച്ചും മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷി മരണത്തിന്റെ ഓർമ്മയായ ഡിസംബർ 18–ാം തീയതി മുതൽ ഡിസംബർ 21–ാം തീയതി വരെ ആചരിക്കുന്നതിനെ സംബന്ധിച്ചും, 25 നോമ്പ് ആചരിക്കുന്നതിനെ സംബന്ധിച്ചും 1970 ഡിസംബർ 1–ാം തീയതി 259–ാം നമ്പരായി എല്ലാ പള്ളികൾ



ക്കും കല്പന അയച്ചിരുന്നു. അതിൽ വി. മാർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ ഒന്നാമത്തെ ഔഗേൻ എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ എന്നാണു മേലെഴുത്ത്. 'വിശേഷിച്ചും, വി. തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വരേണ്ട നമ്മുടെ പിൻഗാമിയെ ഡിസംബർ 31–ാം തീയതി അസ്സോസിയേഷൻ കൂടി തെരഞ്ഞെടുക്കുവാൻ പോകുകയാണല്ലോ. ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ പാവന മദ്ധ്യസ്ഥത നമുക്കു വളരെ ആവശ്യമായിരിക്കുന്നു.' എന്ന ഉള്ളടക്കത്തിൽ പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്. യാതൊരു എതിർപ്പും കൂടാതെ ആ കല്പന എല്ലാ പള്ളികളിലും വായിക്കുകയും ചെയ്തു.

തെരഞ്ഞെടുപ്പിൽ ബഹുഭൂരിപക്ഷം പള്ളിക്കാർ സംബന്ധിക്കുകയും തെരഞ്ഞെടുപ്പ് ഏകകണ്ഠമായി നടത്തുകയും ചെയ്തു. എങ്കിലും തെരഞ്ഞെടുപ്പു കഴിഞ്ഞ് അധികകാലം കഴിയുന്നതിനു മുമ്പ് അസംതൃപ്തരായ ചിലർ തെരഞ്ഞെടുപ്പിനെ ചോദ്യംചെയ്തുകൊണ്ടും മർത്തോമ്മാശ്ലീഹായിക്ക് സിംഹാസനം ഇല്ലാത്തതിനാൽ അപ്രകാരം ഉണ്ടെന്നു കാണിച്ച കല്പന അയച്ചിട്ടുള്ള കാതോലിക്കാബാവായെ വേദവിപരീതിയാക്കിയും ആ സിംഹാസനത്തിലേക്കു തെരഞ്ഞെടുത്തിട്ടുള്ള ആളെ സ്ഥാനത്തു പ്രവേശിക്കുന്നതിനെ നിരോധിക്കണമെന്നു കാണിച്ചും എറണാകുളം സബ്കോർട്ടിൽ അന്യായം ഫയൽ ചെയ്തു. Representative Suit (പ്രാതിനിധ്യസ്വഭാവമുള്ള കേസ്സ്) ആകയാൽ കക്ഷി ചേരുവാൻ ആഗ്രഹിക്കുന്നവർ ചേരണമെന്നു കാണിച്ച് കോടതി ഉത്തരവിടുകയും അപ്രകാരം ചിലർ ചേരുകയും ചെയ്തു. അതിനാൽ കേസ്സിന്റെ തീരുമാനംവരെ അക്കാര്യം സംബന്ധിച്ച് തർക്കമുണ്ടാക്കേണ്ട ആവശ്യമില്ല. കേസ്സുകാര്യം കോടതിയിൽ കിടക്കുന്നതേയുള്ളു. മർത്തോമ്മായിക്ക് സിംഹാസനം ഉണ്ടെന്നോ ഇല്ലെന്നോ കോടതി തീരുമാനിച്ചാൽ അതനുസരിച്ചു പ്രവർത്തിക്കുവാൻ ബന്ധപ്പെട്ടവർക്കു ബാദ്ധ്യതയുമുണ്ട്. എന്നാൽ ഇടക്കാലത്ത് ചിലരുടെ സ്വാഭിപ്രായസാദ്ധ്യത്തിനായി സിംഹാസനക്കാര്യം കുത്തിപ്പൊക്കി ബഹളം ഉണ്ടാക്കുവാൻ തുടങ്ങിയിട്ടുണ്ട്. അവരുടെ വശത്തേക്ക് ആളുപിടിക്കുവാൻ ഉള്ള ശ്രമങ്ങളും നടക്കുന്നു. വൈരാഗ്യബുദ്ധികളും കാര്യജ്ഞാനം ഇല്ലാത്തവരുമായ ചുരുക്കം ചില ആളുകൾ അവരോടു ചേരുന്നതിനും ഇടയായിട്ടുണ്ട്.

കേസ്സ നടക്കന്നസ്ഥിതിക്ക് അതിൻെറ തീരുമാനത്തിനായി നോ
ക്കിപ്പാർക്കുകയാണു കരണീയമായിട്ടുള്ളതു്.

മർത്തോമ്മാശ്ലീഹായുടെ പൗരോഹിത്യവും സിംഹാസനവും
സംബന്ധിച്ചുള്ള മേൽ പറഞ്ഞ പാത്രിയക്കീസിൻെറ കത്താണ് ഈ
ബഹളങ്ങൾക്കു കാരണമെന്നു പറയാതിരിപ്പാൻ തരമില്ല. അതി
നെ പ്രതിഷേധിച്ചുകൊണ്ടു് സഭയിലെ ഭൂരിപക്ഷം ആളുകളും നില്ക്കു
ന്നു. ഈ ചുററുപാടിൽ ആണ് 58–ന്നു മുമ്പുള്ള രീതി അനുസരിച്ചും
ദീർഘമായ മേലെഴുത്തു ചേർത്തും ഇപ്പോഴത്തെ കാതോലിക്കാബാ
വാ തൻെറ കല്പനകളിലെല്ലാംതന്നെ മർത്തോമ്മാശ്ലീഹായുടെ
സിംഹാസനകാര്യം വീണ്ടും ചേർക്കുവാൻ ഇടയായിട്ടുള്ളതു്.

---

## അദ്ധ്യായം XI

### ഒരു അപ്പോസ്തോലനു് ഒന്നിൽ കൂടുതൽ സിംഹാസനങ്ങൾ ഉണ്ടായിരിക്കുമോ

എന്ന ചോദ്യം ഇവിടെ സംഗതമാകുന്നു. പേർഷ്യയിലെ കാ
തോലിക്കാമാർ മർത്തോമ്മാശ്ലീഹായുടെ പിൻഗാമിത്വം ഉള്ളവരാ
കുന്നുവെന്നും, തന്നിമിത്തം അവരുടെ സിംഹാസനങ്ങൾ മർത്തോ
മ്മാശ്ലീഹായുടെ സിംഹാസനമാകുന്നുവെന്നും ഇതിനു മുമ്പു പറഞ്ഞിട്ടു
ണ്ടു്. മലങ്കരസഭ മർത്തോമ്മാശ്ലീഹായുടെ പിൻഗാമിത്വം അവ
കാശപ്പെടുന്നുകൂടാതെ ഇവിടെ അദ്ദേഹത്തിൻെറ സിംഹാസനമു
ണ്ടെന്നും മലങ്കരമെത്രാപ്പോലീത്തന്മാർ ഈ സിംഹാസനമ
ലങ്കരിച്ചുവരുന്നവരാണെന്നും, ഈ സിംഹാസനകാര്യം അവരുടെ
ളിലും മററും ചേർത്തിരുന്നതായും, അന്ത്യോഖ്യാ പാത്രിയർക്കീസ്സ
ന്മാരും ഈ സഭ മർത്തോമ്മാശ്ലീഹായുടെ ഇടവകയും സഭയും സിം
ഹാസനവുമാണെന്നു സമ്മതിച്ചിട്ടുള്ളതായും നാം കണ്ടു. ഒരു ശ്ലീ
ഹായിക്ക് ഒന്നിൽ കൂടുതൽ സിംഹാസനങ്ങൾ ഉണ്ടായിരിക്കുമോ?
അങ്ങനെ ആകാമെന്നു സമ്മതിക്കാതെ തരമില്ല. പത്രോസ്ശ്ലീ
ഹാ ആദ്യം അന്ത്യോഖ്യാസഭയെ ഭരിച്ചശേഷം റോമായിൽ എത്തി



ആ സഭയുടെ അദ്ധ്യക്ഷനായി 25 വർഷങ്ങളോളം ഭരിക്കുകയും അ
വിടെവച്ചു കൊല്ലപ്പെടുകയും അവിടെ കബറടങ്ങുകയും ചെയ്തതായി
പറയപ്പെടുന്നു. തന്നിമിത്തം അന്ത്യോഖ്യാസഭയും റോമാസഭയും പ
ത്രോസിൻെറ പിൻഗാമിത്വവും സിംഹാസനവും അവകാശപ്പെ
ടുന്നു. അതിൽനിന്നും ഒരു ശ്ലീഹായിക്കു രണ്ടു സിംഹാസനങ്ങൾ
ആകാമെന്നു വ്യക്തമാകുന്നു. ആ നിലയിൽതന്നെ മർത്തോമ്മാ
ശ്ലീഹാ ആദ്യം പേർഷ്യയിൽ സഭ സ്ഥാപിക്കുകയും അവിടത്തെ
പൌരസ്ത്യസിംഹാസനത്തിൻെറ അധിപതിയായിത്തീരുകയും ചെ
യ്തു. പിന്നീടു് അദ്ദേഹം ഇൻഡ്യയിലേക്കു വരികയും ഇവിടെ സ
ഭ സ്ഥാപിക്കുകയും ഇവിടെ 20 കൊല്ലങ്ങളോളം അദ്ധ്യക്ഷനായി
രുന്നശേഷം മൈലാപ്പൂരിൽവച്ചു കൊല്ലപ്പെട്ടു് അവിടെ കബറടങ്ങു
കയും ചെയ്തു. അതനുസരിച്ചു് അദ്ദേഹം പേർഷ്യയിലെയും ഇൻഡ്യ
യിലെയും സിംഹാസനാധിപനാണ്. എന്നാൽ പേർഷ്യൻസഭ
ഇന്നു് നാമാവശേഷമായിരിക്കുന്നതിനാൽ മർത്തോമ്മാശ്ലീഹായു
ടെ അവശേഷിക്കുന്ന ഏക സിംഹാസനം മലങ്കര മാത്രമേയുള്ളൂ.

മലങ്കരസഭ ഇടക്കാലത്തു് മററു സിംഹാസനങ്ങളിൽനിന്നും പ
ട്ടമേററുകൊണ്ടു് മർത്തോമ്മാശ്ലീഹായുടെ പിൻഗാമിത്വവും സിം
ഹാസനവും ഈ സഭയ്ക്കു നഷ്ടപ്പെട്ടുവെന്നു പറയാവുന്നതല്ല. ആരു
സഭ സ്ഥാപിച്ചുവെന്നതിനെ ആധാരമാക്കിവേണം സിംഹാസനം
നിശ്ചയിക്കുവാൻ. അങ്ങനെയല്ലെങ്കിൽ അന്ത്യോക്യാസഭയ്ക്കു പ
ത്രോസിൻെറ സിംഹാസനമോ പൗരസ്ത്യസഭയ്ക്കു മർത്തോമ്മായുടെ
സിംഹാസനമോ അവകാശപ്പെടാൻ മാർഗ്ഗമില്ല. 6–ാം നൂററാ
ണ്ടിൽ കല്ക്കദൂന്യർ ശക്തിപ്പെടുകയും ഓർത്തഡോക്സ് സുറിയാനി
സഭ ക്ഷീണിക്കുകയും അതിലെ മേല്പട്ടക്കാർ തടവിലാക്കപ്പെടുകയും
ചെയ്ത അവസരത്തിൽ അന്ത്യോക്യാസിംഹാസനത്തിനു് മാർ പൗ
ലോയേയും, പൗരസ്ത്യസിംഹാസനത്തിനു് ആഹോദേമ്മേയേയും വാ
ഴിച്ച മാർ യാക്കൂബു ബുർദാനാ അലക്സാന്ത്രിയാ പാത്രിയക്കീസായ
മാർ തേവോദോസിയോസ്സിൽനിന്നു പട്ടമേററവനായിരുന്നതി
നാൽ അന്ത്യോക്യാപാത്രിയക്കീസന്മാരുടെ പത്രോസിനടുത്ത സിം
ഹാസനവും മാർത്തോമ്മായുടെ പൗരസ്ത്യസിംഹാസനവും നഷ്ടപ്പെട്ടു
പോയതായി ആരും പറയുകയില്ല. കാതോലിക്കായുടെ കൈവ
യ്പോടുകൂടി പാത്രിയർക്കീസും, പാത്രിയർക്കീസിൻെറ കൈവ
യ്പോടുകൂടി കാതോലിക്കായും വാഴിക്കപ്പെടുന്ന അവസരത്തിൽ

പാത്രിക്കീസിൻെറതു മർത്തോമ്മായുടെ സിംഹാസനവും കാതോലിക്കായുടേതു് പത്രോസിൻെറ സിംഹാസനവുമായിത്തീരുമെന്നും പറയാവുന്നതല്ല. അന്യോന്യം സഹകരിക്കുകയും സഹായിക്കുകയും ചെയ്യേണ്ടതു ക്രിസ്തീയധർമ്മമാണു്. തന്നിമിത്തം അവനവൻെറ സ്വതന്ത്രനിലയും അവകാശങ്ങളും നഷ്ടപ്പെട്ടുപോകുന്നതുമല്ല. പാത്രിക്കീസന്മാർ മലങ്കരമെത്രാന്മാർക്കു സ്ഥാനദാനം നൽകിയിട്ടുള്ളപ്പോൾ അതു മർത്തോശ്ലീഹായുടെ ഇടവകയുടെയും സഭയുടെയും സിംഹാസനത്തിൻെറയും അധിപന്മാരായിട്ടു മാത്രമാണു് അപ്രകാരം പട്ടം കെട്ടിയിട്ടുള്ളതെന്നുള്ളതിനു പല ഉദാഹരണങ്ങളും ഇതിനുപരി കൊടുത്തിട്ടുണ്ടു്. അബ്ദൽമിശിഹാ പാത്രിക്കീസ് ഇവിടെ കാതോലിക്കായെ വാഴിച്ചപ്പോഴും മർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കത്തക്കവണ്ണമാണു് അപ്രകാരം ചെയ്തിട്ടുള്ളതെന്നു് അദ്ദേഹം നൽകിയിട്ടുള്ള കല്പനയിൽനിന്നും മനസ്സിലാക്കാവുന്നതാണു്. 1912 കന്നി 2 (സെപ്ററംബർ 17) –ൽ മുറിമററത്തു് മാർ ഈവാനിയോസിനെ മലങ്കരയിലെ ഒന്നാം കാതോലിക്കാ ആയി വാഴിച്ചുകൊണ്ടു് അന്നേ ദിവസംതന്നെ പുറപ്പെടുവിച്ച കല്പനയിൽ: 'We have Concecrated our spiritual and beloved Ivanios as Maphriana under the name Baselius Catholicos of the East on the throne of the Diocese of St. Thomas in india and other places' എന്നിപ്രകാരമാണു പറഞ്ഞിരിക്കുന്നതു്.

## ഒരു സഭയിൽ ഒന്നിൽ കൂടുതൽ സിംഹാസനങ്ങൾ ഉണ്ടായിരിക്കാമോ?

ഒരു സഭയിൽതന്നെ രണ്ടു സിംഹാസനങ്ങൾ ഉണ്ടായിരിക്കുവാൻ പാടില്ലെന്നു പറയുന്നതു കേവലം അജ്ഞതയാണു്. ഒരു സഭയിൽ എത്ര മേല്പട്ടക്കാരുണ്ടോ അത്രയും സിംഹാസനങ്ങളുമുണ്ടു്. പ്രധാന മേലദ്ധ്യക്ഷന്മാരുടെ സിംഹാസനങ്ങൾ ഒന്നിൽ കൂടുതൽ ഉണ്ടായിരിക്കാവുന്നതാണു്. അവിഭാജ്യമായിരുന്ന ക്രൈസ്തവസഭയിൽ റോമാ, കസ്തന്തീനോപോലീസ്, അലക്സാന്ത്രിയാ, അന്ത്യോക്യാ മുതലായ സിംഹാസനങ്ങൾ ഉണ്ടായിരുന്നതിനാൽ സഭ വിഭജിക്കപ്പെട്ടിരുന്നു എന്നു പറയാവുന്നതല്ല. സുറിയാനിസഭയിൽ പാത്രിക്കീസിൻെറയും കാതോലിക്കായുടെയും ശ്ലൈഹിക



സിംഹാസനങ്ങൾ ഉണ്ടായാൽ സഭ വിഭജിക്കപ്പെട്ടുപോകുമെന്നു പറയുന്നതു് മൌഢ്യമാണു്. റോമാസഭയിൽ പാപ്പായെ കൂടാതെ മററു പാത്രിക്കീസന്മാരുണ്ടു്. Greek Orthodox സഭയിൽ കസ്തന്തീനോപോലീസിലെ എക്യുമിനിക്കൽ പാത്രിക്കീസിനെക്കൂടാതെ റഷ്യാ, റുമേനിയാ, ബൾഗേറിയ, യൂഗോസ്ലേവിയ മുതലായ പല സ്ഥലങ്ങളിലും പാത്രിക്കീസന്മാരുണ്ടു്. ഈജിപ്റ്റായ സഭയിൽ അലക്സന്ത്രിയാ പാത്രിക്കീസിനെ കൂടാതെ എത്യോപ്യയിലും പാത്രിക്കീസുണ്ടു്. അർമീനിയൻ സഭയിൽ രണ്ടു കാതോലിക്കാമാരും ഒന്നിലധികം പാത്രിക്കീസന്മാരുമുണ്ടു്. അതുകൊണ്ടു് ഈ സഭകളൊക്കെ വിഭജിക്കപ്പെട്ടിരിക്കുകയാണെന്നു ആരും പറയുകയില്ല.

—◇—◇—

# അദ്ധ്യായം XII

## മലങ്കരസഭയും പാത്രിയർക്കാ ബന്ധവും

പാലക്കുന്നത്തു് മാത്യൂസ് അത്താനാസ്യോസിൻെറ കാലം മുതലാണു് (1843) ഈ സഭ അന്ത്യോഖ്യാ പാത്രിക്കീസന്മാരുമായുള്ള നേരിട്ട ബന്ധത്തിൽ ഏർപ്പെട്ടിട്ടുള്ളതു്. 1843–ൽ ഏലിയാസ് ദ്വിതീയൻ പാത്രിക്കീസിൽനിന്നും അദ്ദേഹം പട്ടമേററു. എങ്കിലും ആ ബന്ധം ആത്മീയമായ മേലദ്ധ്യക്ഷത മാത്രമായിരുന്നു. ലൌകികകാര്യങ്ങളിൽ ഈ സഭ സ്വതന്ത്രമായിരുന്നു. ഈ കാര്യം തിരുവിതാംകൂർ റോയൽ കോർട്ടു വിധിയിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണു്. തിരുവിതാംകൂർ റോയൽകോർട്ടു വിധി 347–ാം പാരയിൽ പാത്രിയർക്കീസിൻെറ മേലധികാരത്തെപ്പററി ഇപ്രകാരമാണു പറഞ്ഞിരിക്കുന്നതു്. "The exercise of that supreme power consisted in ordaining either directly or by duly authorised delegates, Metropolitans from time to time to manage the spiritual matter of the local church, in sending Mooron (Holy oil) to be used in the churches in this country for baptismal and other purposes and in general supervision over the spiritual

government of the church, that the authority of the patriarch has never extended to the government of the temporalities of the church, which in this respect has been an independent church, that the Metropolitan of the Syrian Jacobite Church in Travancore should be a native of Malabar consecrated by the Patriarch of Antioch, or by his duly authorised delegates and accepted by the people as their Metropolitan to entitle him to the spiritual and temporal government of the local church".

ആത്താറ്റുപള്ളി മുതലായ കന്നംകുളം പള്ളികളെപ്പറ്റിയുള്ള കൊച്ചി റോയൽകോടതി വിധി 56–ാം പാരയിൽ ഇപ്രകാരം പറയുന്നു.

"On the whole we are of opinion that the Patriarch of Antioch is the spiritual Head of the Malankara See···· ···················that the plaint Churches and properties are therefore subject to the spiritual, temporal and ecclesiastical jurisdiction of the first plaintiff (Mar Dionysius) as the Metropolitan of Malankara for the time being".

തിരുവിതാംകൂറിലെയും കൊച്ചിയിലെയും റോയൽ കോടതി വിധികൾ ഈ സഭയുടെ ഭരണക്രമത്തിന്റെ പ്രമാണമായി എന്നും നിലനിന്നിട്ടുണ്ട്. പിന്നീടുണ്ടായിട്ടുള്ള കോടതി വിധികളും അവയെതന്നെ ആധാരമാക്കി മലങ്കരസഭയുടെ സ്വാതന്ത്ര്യം പ്രഖ്യാപിച്ചിട്ടുണ്ട്.

1912 സെപ്റ്റംബർ 17–ാം തീയതി (1088 കന്നി 2) അബ്ദൽ മശിഹാ പാത്രിക്കീസ്സിന്റെ സഹകരണത്തോടുകൂടി മലങ്കരയിൽ കാതോലിക്കാ സിംഹാസനം പുനസ്ഥാപിക്കപ്പെട്ടു. അതോടുകൂടി പാത്രിക്കീസന്മാർക്കുണ്ടായിരുന്ന ആത്മീകകാര്യങ്ങളിലുള്ള മേൽനോട്ടവും മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനുള്ള അധികാരം മുതലായവയും കാതോലിക്കായിൽ നിക്ഷിപ്തമായി–1912 കന്നി 2–ാം തീയതി നിരണം പള്ളിയിൽ നിന്നും അബ്ദൽ മശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച കല്പനയിൽ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്കു അനുസരണമായി മെത്രാപ്പോലീത്തന്മാരെ വാഴിക്കുന്നതിനും, വിശുദ്ധ മൂറോൻ കൂദാശ നടത്തുന്നതിനും, കാതോ



ലിക്കാക്കും, കാതോലിക്കോസ്സ് കാലം ചെയ്യുമ്പോൾ പുതിയ കാതോലിക്കോസ്സിനെ വാഴിക്കുന്നതിനും ഇവിടെയുള്ള മെത്രാപ്പോലീത്തന്മാക്കും അധികാരവും അനുവാദവും നൽകിയിട്ടുണ്ട്. കാതോലിക്കായുടെ വാഴ്ചയോടുകൂടി മലങ്കര സഭ ആത്മീയവും ലൌകീകവുമായ എല്ലാ കാര്യങ്ങളിലും സർവ്വതന്ത്ര സ്വതന്ത്രയായിതീർന്നു.

## അദ്ധ്യായം XIII

അന്ത്യോഖ്യാസിംഹാസനവും മലങ്കര സിംഹാസനവും.
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാഭരണഘടന
എന്തു പറയുന്നു?

1912–ൽ കാതോലിക്കാ സിംഹാസനം ഇവിടെ സ്ഥാപിതമായതോടുകൂടി കലങ്കരസഭ കാതോലിക്കേറ്റിനു വിധേയമായി. എങ്കിലും പാത്രിക്കീസിന്റെയും കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും, ഇടവക മെത്രാപ്പോലീത്തായുടെയും മററും അന്യോന്യ ബന്ധം ക്രോഡീകരിച്ചുകൊണ്ടുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന 1934 (1110)–ൽ മാത്രമാണ സഭ അംഗീകരിച്ചതു്. ആ ഭരണഘടന അനുസരിച്ചു മലങ്കര സഭ ഉൾപ്പെട്ട പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും (2–ാം വ്യവസ്ഥ) മലങ്കര സഭ ഒരു വിഭാഗമായ ആകമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പാത്രിക്കീസ്സും ആണ്. (4–ാം വ്യവസ്ഥ)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന 1958–ൽ കാതോലിക്കേറ്റും പാത്രിയക്കേറ്റും തമ്മിൽ സമാധാനമുണ്ടായപ്പോൾ ഇരു കൂട്ടരാലും അംഗീകരിക്കപ്പെട്ടു കഴിഞ്ഞിട്ടുള്ളതുമാണ്. പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയും ആകമാന ഓർത്തഡോക്സ് സുറിയാനിസഭയും തമ്മിലുള്ള ബന്ധവും, പാത്രിക്കീസ്സിന്റെയും കാതോലിക്കായുടെയും യഥാർത്ഥ സ്ഥാനങ്ങളും ഭരണഘടനയിൽ കാണുന്നുണ്ട്. ഒന്നാം വ്യവസ്ഥയിൽ മലങ്കര സഭയെ

ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗം (Division) എന്നു പറയുമ്പോൾ രണ്ടാം വ്യവസ്ഥയിൽ മലങ്കര സഭ പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ ഉൾപ്പെട്ടതായിട്ടാണു കാണുന്നതു്. അതായതു് മലങ്കരസഭ ഉൾപ്പെട്ട പൌരസ്ത്യ ഓർത്തഡോക്സ് സഭ ആകമാന ഓർത്തഡോക്സ് സുറിയാനിസഭയിൽ ഒരു പ്രത്യേക വിഭാഗമായി സ്ഥിതിചെയ്യുന്നു. കാതോലിക്കേററിനു പാത്രിയർക്കേററിൽ നിന്നുള്ള സ്വതന്ത്ര നില ഇവിടെ കാണുന്നു. അതിൻെറ പ്രധാന മേലദ്ധ്യക്ഷൻ (Primate) കാതോലിക്കായാണു്. എന്നാൽ ആകമാന ഓർത്തഡോക്സ് സുറിയാനിസഭയെപ്പററി പൊതുവായി ചിന്തിക്കുമ്പോൾ അതിൻെറ പ്രധാന മേലദ്ധ്യക്ഷൻ (Primate) പാത്രിക്കീസുമാകുന്നു.

പ്രധാന മേലദ്ധ്യക്ഷൻ (Primate) എന്നല്ലാതെ പരമാദ്ധ്യക്ഷൻ Supreme Head) എന്ന വിധത്തിൽ രണ്ടുപേരെയും ഘടന വിവക്ഷിക്കുന്നില്ലെന്നുള്ളതു് പ്രത്യേകം ഓർത്തിരിക്കേണ്ടതാണു്. പാത്രിക്കീസ് ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനാണെന്നു പലരും തെററായി കരുതുന്നുണ്ടു്. ആകമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ ഹൈയ്യറാക്കിയിൽ (ആചാര്യസ്ഥാനിവർഗ്ഗത്തിൽ) പാത്രിക്കീസ്സിനു ഒന്നാം സ്ഥാനം കല്പിക്കുമ്പോൾ പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഹൈയ്യറാക്കിയിൽ ഒന്നാം സ്ഥാനം കാതോലിക്കായ്ക്കാണെന്നു മാത്രമെ ഘടന പ്രഖ്യാപിക്കുന്നുള്ളു.

ഭരണ ഘടനയുടെ മററു ഭാഗങ്ങളിൽ പാത്രിക്കീസ്സും കാതോലിക്കായും തമ്മിലുള്ള യഥാർത്ഥ ബന്ധം എന്താണെന്നു പറയുന്നുണ്ടു്. 'കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിക്കീസ്സിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു.' (101–ാം വകുപ്പ്) 'മലങ്കരസഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിക്കീസ്സിനെയും ക്ഷണിക്കേണ്ടതും, പാത്രിക്കീസ്സ് വരുന്ന പക്ഷം സിന്നഡിൻെറ പ്രസിഡൻറു എന്ന നിലയിൽ, സിന്നഡിൻെറ സഹകരണത്തോടുകൂടി കാതോലിക്കായെ വാഴിക്കേണ്ടതുമാകുന്നു.' (114–ാം വകുപ്പ്) കാതോലിക്കായെപ്പററി പരാതി ഉണ്ടായാൽ 'മലങ്കര സഭയിൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ്സ് ഉണ്ടെങ്കിൽ, പാത്രിയർക്കീസിനെ കൂടെ ക്ഷണിക്കേണ്ടതും, അദ്ദേഹം



വരുന്ന പക്ഷം സിന്നഡിൻെറ പ്രസിഡൻറായിരിക്കുന്നതും, വരാത്ത പക്ഷം സിന്നഡ് വിധി കല്പിക്കുന്നതുമാകുന്നു.' (118–ാം വകുപ്പ്)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനയിൽ പാത്രിയർക്കീസ്സിനെ സംബന്ധിച്ചു പറയുന്ന വ്യവസ്ഥകൾ ക്ഫ്ർത്തുത്താ സുന്നഹദോസ്സ് നിശ്ചയങ്ങളെക്കാൾ ഇരു സഭകളെയും അന്യോന്യം ഉററബന്ധത്തിൽ സംഘടിപ്പിക്കുന്നവയാകുന്നു. ക്ഫ്ർത്തുത്താ നിശ്ചയങ്ങളിൽ കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ മാത്രമാണു പാത്രിക്കീസ് ബന്ധപ്പെടുന്നതു്. മലങ്കര ഭരണഘടനയിൽ വാഴിക്കുമ്പോഴും ശിക്ഷിക്കുമ്പോഴും പാത്രിയർക്കീസ്സിനു പ്രവേശനമുണ്ടു്. എന്നാൽ പാത്രിയർക്കീസ്സിൻെറ അസാന്നിദ്ധ്യംകൊണ്ടോ നിസ്സഹകരണം കൊണ്ടോ രണ്ടു കാര്യങ്ങളും നടക്കാതെ വരികയില്ലെന്നു മാത്രം. പാത്രിയർക്കീസ്സിനെ കൂടാതെ രണ്ടു കാര്യങ്ങളും നിർവ്വഹിക്കുന്നതിനുള്ള അധികാരം ഇവിടത്തെ സുന്നഹദോസ്സിനുണ്ടായിരിക്കുമെന്നുള്ള വ്യവസ്ഥകൾകൊണ്ടു് ഈ സഭയുടെ അഭ്യന്തര സ്വാതന്ത്ര്യം സംരക്ഷിച്ചിരിക്കുകയാണു്. പാത്രിക്കീസ്സിനു മലങ്കരയുമായി ബന്ധപ്പെട്ടിരിക്കണമെങ്കിൽ കാതോലിക്കായുടെ സഹകരണത്തോടുകൂടി അദ്ദേഹം വാഴിക്കപ്പെടണം. കാതോലിക്കായുടെ വാഴ്ചയും കാതോലിക്കായെപ്പററിയുള്ള പരാതി തീരുമാനിക്കുമെന്നുള്ള രണ്ടു കാര്യങ്ങളിലല്ലാതെ പൌരസ്ത്യഓർത്തഡോക്സ് സുറിയാനി സഭയുടെ അഭ്യന്തരമായ മറെറാരു കാര്യത്തിലും ഇടപെടുവാൻ പാത്രിക്കീസ്സിനു അധികാരമില്ലാത്തതാകുന്നു. ആ രണ്ടു കാര്യങ്ങളുടെയും തീരുമാനത്തിനു പാത്രിയർക്കീസ്സിൻെറ നിസ്സഹകരണം തടസ്സവുമല്ല. ഈ രണ്ടു കാര്യങ്ങളിലും പാത്രിയർക്കീസ് സംബന്ധിക്കുന്നതു് സ്ഥാനന്യായേന എന്ന നിലയിലല്ല ക്ഷണമനുസരിച്ചു് മലങ്കരയിലുള്ള സിനഡിൻെറ പ്രസിഡൻറു് എന്ന നിലയിലാണു്. തന്നിമിത്തം ഭരണപരമായ കാര്യങ്ങളിലും ഈ സഭ സ്വതന്ത്രമാണു്.

---

## അദ്ധ്യായം XIV

### കാതോലിക്കായുടെ അധികാരങ്ങൾ

കാതോലിക്കായെപ്പററി ഭരണഘടന നിർദ്ദേശിക്കുന്ന കാര്യങ്ങൾ ശ്രദ്ധേയമാണ്. കാതോലിക്കാ മലങ്കരസഭ ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനീസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ആകുന്നു. (രണ്ടാം വ്യവസ്ഥ) പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിലെ 'മേല്പട്ടക്കാരെ വാഴിക്കുക, എപ്പിസ്കോപ്പൽ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിക്കുക, സുന്നഹദോസ്സിന്റെ നിശ്ചയങ്ങളെ പ്രഖ്യാപിക്കുകയും നടപ്പിൽവരുത്തുകയും ചെയ്യുക, സുന്നഹദോസ്സിന്റെ പ്രതിപുരുഷനെന്ന നിലയിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലിക്കായുടെ അധികാരത്തിൽപ്പെട്ടവയാകുന്നു' (100-ാം വകുപ്പ്).

കാതോലിക്കായ്ക്കു മലങ്കരമെത്രാപ്പോലീത്താസ്ഥാനംകൂടി വഹിക്കാവുന്നതാകുന്നു (98–ാം വകുപ്പ്). മലങ്കര എപ്പിസ്കോപ്പൽ സിനഡിന്റെ പ്രസിഡന്റ് കാതോലിക്കായാകുന്നു (104). കാതോലിക്കാ സിനഡു വിളിച്ചുകൂട്ടുന്നതും സിനഡിൽ ആദ്ധ്യക്ഷം വഹിക്കുന്നതുമാകുന്നു (105). മലങ്കരസ്സ ആവശ്യമുള്ള എപ്പിസ്കോപ്പന്മാരെയും മെത്രാപ്പോലീത്തന്മാരെയും എപ്പിസ്കോപ്പൽ സിനഡിന്റെ സഹകരണത്തോടുകൂടി കാതോലിക്കാ വാഴിക്കുന്നതാകുന്നു. ഒരു എപ്പിസ്കോപ്പായെയൊ, മെത്രാപ്പോലീത്തായെയൊ വാഴിക്കുമ്പോൾ, വാഴിക്കപ്പെടുന്ന മേല്പട്ടക്കാരൻ സിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കായ്ക്കു ശൽമൂസാ എഴുതിവയ്ക്കേണ്ടതാകുന്നു. ഇപ്രകാരം വാഴിക്കപ്പെടുന്ന മേല്പട്ടക്കാരനു സ്ഥാത്തിക്കോൻ കാതോലിക്കാ കൊടുക്കുന്നതാകുന്നു 112–ാം വകുപ്പ്). ഒരാൾക്ക് എപ്പിസ്കോപ്പാ ആയോ മെത്രാപ്പോലീത്താ ആയോ പട്ടം കൊടുക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേക്ക് അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും, ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സിനഡ് അംഗീകരിക്കുന്നപക്ഷം സിനഡിന്റെ സഹകരണത്തോടുകൂടി കാനോൻ നിബന്ധന അനുസരിച്ച് കാതോലിക്കാ ആ ആളിന പട്ടം കൊടുക്കേണ്ടതാകുന്നു (113). മേല്പട്ടക്കാരുടെ പേരിലുള്ള പരാതി എപ്പിസ്കോപ്പൽ സിനഡിന്റെ പ്രസിഡണ്ടിന്റെ



(കാതോലിക്കായുടെ)അടുക്കൽ കൊണ്ടുവരേണ്ടതും പ്രസിഡന്റു അതിനെ സിനഡിൽ കൊണ്ടുവരേണ്ടതും, ഇരുകക്ഷികൾക്കും നോട്ടീസ് കൊടുത്തു തെളിവെടുത്തു വാദം കേട്ടതിനുശേഷം സിനഡിന്റെ ഭൂരിപക്ഷാഭിപ്രായപ്രകാരം പ്രസിഡന്റ് വിധി പ്രസ്താവിക്കേണ്ടതുമാകുന്നു (118–ാം വകുപ്പ്).

മേല്പറഞ്ഞ ഭരണഘടനാ വ്യവസ്ഥകളിൽനിന്നും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷനെന്നുള്ള നിലയിൽ ആ സഭയിൽ പാത്രിയർക്കീസിന്റെ മേൽകോയ്മയൊന്നും കൂടാതെ സഭാകാര്യങ്ങൾ സ്വാതന്ത്ര്യമായി നടത്തുന്നതിനു കാതോലിക്കായ്ക്കു അധികാരമുണ്ടെന്നുള്ള കാര്യം അറിഞ്ഞിരിക്കേണ്ടതാണ്. മേല്പറഞ്ഞ അധികാരങ്ങളെല്ലാം പാത്രിയർക്കേററിൽ പാത്രിയർക്കീസുതന്നെ നടത്തുന്നു. എങ്കിലും ഇരുസഭകളും ചേർന്നുള്ള ഓർത്തഡോക്സ് സുറിയാനീസഭയുടെ ഐക്യവും വ്യക്തിത്വവും പാലിക്കത്തക്കവണ്ണം ഇരു സഭാമേലദ്ധ്യക്ഷന്മാരും അന്യോന്യസഹകരണത്തിൽ വർത്തിക്കുകയും, പാത്രിയർക്കീസിനെ ആകമാനസഭയുടെ പ്രധാന മേലദ്ധ്യക്ഷനായി കരുതുകയും ചെയ്യുന്നു. ഈ സഹകരണം പ്രധാന മേലദ്ധ്യക്ഷന്മാരുടെ വാഴ്ചയിൽ പ്രദർശിപ്പിക്കപ്പെടുന്നു.

## അദ്ധ്യായം XV

### സഭ ഒന്നാണെങ്കിലും അതിനു രണ്ടു വിഭാഗങ്ങളുണ്ട്.

ഓരോ വിഭാഗവും സഭ തന്നെ. രണ്ടു സഭ എന്നു പറഞ്ഞതുകൊണ്ടു അവയുടെ ഐക്യം നഷ്ടപ്പെട്ടതായി കരുതേണ്ടതില്ല. ആദിമനൂററാണ്ടുകളിലെ സഭ ഏകമായിരുന്നെങ്കിലും, റോമാസഭ, കസ്തന്തീനോപ്പോലീസ്സിലെ സഭ, അലക്സന്ത്രിയായിലെ സഭ, അന്ത്യോക്യായിലെ സഭ എന്നിങ്ങനെ സാധാരണ പറയുമായിരുന്നു. പൌലൂസ്ശ്ലീഹാ ലേഖനം എഴുതുമ്പോൾ കോരിന്തിലെ സഭ, ഗലാത്യയിലെ സഭകൾ, തെസ്സലോനിക്യയിലെ സഭ എന്നിങ്ങനെ പറയുന്നതുകൊണ്ട് സഭയുടെ ഏകത്വം നഷ്ടപ്പെട്ടുപോയി എന്നു

ആരും പറയുകയില്ല, വെളിപാട് പുസ്തകത്തിൽ യോഹന്നാൻ ഏഷ്യ
യിലെ ഏഴ് സഭകൾക്ക എഴുതുന്നതു സഭയുടെ ഐക്യം നഷ്ടപ്പെട്
ത്തിക്കൊണ്ടായിരുന്നു എന്നും വാദിക്കാവുന്നതല്ല.

**മലങ്കര സഭയ്ക്കു പൌരസ്ത്യ ഓത്തഡോക്സ് സഭയി
ലുള്ള സ്ഥാനം—മലങ്കര മെത്രാപ്പോലീത്തായും കാതോ
ലിക്കായും.**

മലങ്കര സുറിയാനി സഭാ ഭരണഘടന അനുസരിച്ച് പൌരസ്ത്യ
ഓത്തഡോക്സ് സുറിയാനി സഭയും ആകമാന ഓത്തഡോക്സ്
സുറിയാനി സഭയും തമ്മിലുള്ള ബന്ധമല്ല മലങ്കരസഭയും പൌരസ്ത്യ
ഓത്തഡോക്സ് സഭയും തമ്മിലുള്ള ബന്ധം. പൌരസ്ത്യസഭ ഓത്ത
ഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗം ആയിരിക്കുമ്പോൾ
(Division) മലങ്കര സഭ പൌരസ്ത്യ സഭയിൽ ഉൾപ്പെട്ട ഒരംശം
ആണ (Part). പൌരസ്ത്യ ഓത്തഡോക്സ് സഭയുടെ മേലദ്ധ്യക്ഷൻ
കാതോലിക്കാ ആയിരിക്കുന്നതുപോലെ മലങ്കര സഭയുടെ പ്രധാന
മേലദ്ധ്യക്ഷൻ മലങ്കര മെത്രാപ്പോലീത്താ ആകുന്നു. ആ നിലയിൽ
മലങ്കരയുടെ ലൌകികവും (temperal), വൈദികവും (Escclesi-
astical), ആത്മീയവുമായ (Spiritual) ഭരണത്തിൻെറ പ്രധാന
ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിട്ടുള്ള
താകുന്നു (94–ാം വകുപ്പ്). പാത്രിയർക്കീസ് ബാവാമ്മു മലങ്കര
സഭമേൽ മുമ്പ് ഉണ്ടായിരുന്ന പൊതുവായ ആത്മീയ മേൽ
നോട്ടം ഇപ്പോൾ കാതോലിക്കായിൽ നിക്ഷിപ്തമായിരിക്കുന്നു.
മാത്രമല്ല, കാതോലിക്കേററു സുന്നഹദോസിൻെറ അദ്ധ്യക്ഷനായി
രിക്കുക, സുന്നഹദോസ് നിശ്ചയങ്ങൾ പ്രഖ്യാപിക്കുകയും നടപ്പിൽ
വരുത്തുകയുംചെയ്യുക, സുന്നഹദോസിൻെറ പ്രതിപുരുഷനെന്ന നില
യിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക, പാത്രിക്കീസിൻെറ
വാഴ്ചയിൽ സഹകരിക്കുക, മലങ്കര എപ്പിസ്കോപ്പൽ സുന്നഹ
ദോസ്‌വിളിച്ചുകൂട്ടുക, മലങ്കരയ്ക്കാവശ്യമുള്ള എപ്പിസ്കോപ്പന്മാ
രെയും മെത്രാപ്പോലീത്തന്മാരെയും വാഴിക്കുക മുതലായ എല്ലാ ആ
ത്മീയ അധികാരങ്ങളും ഘടന അനുസരിച്ചു കാതോലിക്കായ്ക്കാണു്.
(100–105; 112 എന്നീ വ്യവസ്ഥകൾ). എന്നാൽ മലങ്കര സഭയെ
സംബന്ധിച്ചിടത്തോളം കാതോലിക്കാ ആ വക അധികാരങ്ങൾ പ്ര
യോഗിക്കേണ്ടതു് മലങ്കര മെത്രാപ്പോലീത്തായുടെ സഹകരണത്തോ



ടുകൂടി വേണം. കാരണം മലങ്കര മെത്രാപ്പോലീത്തായാണ മലങ്കര
യുടെ ലൌകികവും, വൈദികവും ആത്മീകവുമായ ഭരണത്തിൻെറ
പ്രധാന ഭാരവാഹി. (Office-bearer) (94–ാം വകുപ്പ്).



## അദ്ധ്യായം XVI

**ഉപസംഹാരം**

ചുരുക്കത്തിൽ അപ്പോസ്തോലന്മാർ എല്ലാവർക്കും അവരുടെ പിൻ
ഗാമികളായ എല്ലാ മേല്പട്ടക്കാർക്കും സിംഹാസനം ഉണ്ട്. മലങ്കര
യിലെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർത്തോമ്മശ്ലീഹായാകയാൽ
ഇവിടത്തെ സിംഹാസനം മാർത്തോമ്മായുടേതാകുന്നു. മലങ്കരമെ
ത്രാപ്പോലീത്തന്മാർ ആ നിലയിൽ മാർത്തോമ്മാശ്ലീഹായുടെ
സിംഹാസനത്തിൽ ഉപവിഷ്ടരുമായിരുന്നു. ആ നിലയിൽ അവർ
സ്വയം പ്രഖ്യാപിക്കുകയും പാത്രിയർക്കീസ്സന്മാരും മററും അതു സ
മ്മതിക്കുകയും ചെയ്തിരുന്നു.

അതുപോലെതന്നെ പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭ
യുടെ ഒന്നാമത്തെ മേലദ്ധ്യക്ഷൻ മാർത്തോമ്മാശ്ലീഹായാകയാൽ
പൌരസ്ത്യ കാതോലിക്കാമാർ തോമ്മാശ്ലീഹായുടെ പിൻഗാമികളും
അവരുടെ സിംഹാസനം മാർത്തോമ്മാശ്ലീഹായുടേതുമാകുന്നു. ഒരു
ശ്ലീഹായിക്കു് ഒന്നിൽ കൂടുതൽ സിംഹാസനങ്ങൾ ആകാമെന്നു
സഭാചരിത്രം സാക്ഷിക്കുന്നു. കാതോലിക്കാസിംഹാസനം ഇവി
ടെ സ്ഥാപിതമായ കാലം മുതൽ മലങ്കര സിംഹാസനം അതിനു
വിധേയമാകുകയും മലങ്കര മെത്രാന്മാർ അവരുടെ കല്പനകളിൽ ചെ
യ്തിരുന്നതുപോലെ കാതോലിക്കാമാർ മാർത്തോമ്മാശ്ലീഹായുടെ
സിംഹാസനത്തിൽ ആരൂഢന്മാരാണെന്നു് അവരുടെ കല്പനകളിലും
മററും പ്രഖ്യാപിക്കുകയും ചെയ്തു.

സിംഹാസനകാര്യം നിസ്സാരവും അർത്ഥശൂന്യവുമായ ഒന്നാണെ
ന്നും അതു പ്രഖ്യാപിച്ചാലും ഇല്ലെങ്കിലും സഭയ്ക്കു ഗുണമോ ദോഷ
മോ വരാനില്ലെന്നും സമാധാനത്തിനു വേണ്ടി അക്കാര്യം വിട്ടുകള

യുന്നതുകൊണ്ടു തെററില്ലെന്നും പറയുന്ന ചിലരുണ്ട്. അതു ശരിയ
ല്ല. ഈ സിംഹാസനപ്രഖ്യാപനം പ്രതാപത്തിനുവേണ്ടി ചെയ്യു
ന്നതു മാത്രം ആണ്, കർത്ത്റുസന്നിധിയിൽ അതിനു പ്രാധാന്യം
ഒന്നുമില്ല എന്നൊക്കെ തോന്നാവുന്നതാണ്. പക്ഷെ സിംഹാസന
കാര്യം നിസ്സാരവും അർത്ഥശൂന്യവും അല്ല.

നമ്മുടെ കർത്താവു രണ്ടു പ്രാവശ്യമെങ്കിലും തന്റെ ശ്ളീഹന്മാ
ക്കു സിംഹാസനം വാഗ്ദത്തം ചെയ്യുന്നതായി വി. വേദത്തിൽ കാ
ണുന്നുണ്ടല്ലൊ (ലൂക്കോസ് 28: 3) ; മത്തായി 19: 28). ഇഹപര
ലോകങ്ങളിലുള്ള ശ്ളീഹന്മാരുടെ അധികാരത്തെയാണ് അവ കാ
ണിക്കുന്നതെന്ന് ഇതിന്റെ ആദ്യഭാഗത്തു പറഞ്ഞിട്ടുള്ളതാണ്.
സിംഹാസനം ശ്ളൈഹിക അധികാരമാണെന്നും കണ്ടിട്ടുള്ളതാണ്.
ഈ അധികാരം അവരുടെ സർവ്വ പ്രേഷകവൃത്തിയുടെയും ഉപദേ
ശങ്ങളുടെയും, കർമ്മാനുഷ്ഠാനങ്ങളുടെയും ആധാരമാണ്. 'സകല
അധികാരങ്ങളും സ്വർഗ്ഗത്തിലും ഭൂമിയിലും എനിക്കു നൽകപ്പെട്ടി
രിക്കുന്നു' എന്നു കർത്താവു കല്പിച്ചിരിക്കുന്നു (മത്തായി 28: 18).
ഈ അധികാരമാണ് താൻ ശ്ളീഹന്മാർക്കു കൊടുത്തുകൊണ്ടു് എ
ല്ലാ ജാതികളോടും പ്രസംഗിപ്പാനും, ഉപദേശിപ്പാനും, മാമോദീസാ
മുക്കുവാനും, നിങ്ങൾ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തി
ലും കെട്ടപ്പെട്ടിരിക്കുമെന്നും, നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതൊ
ക്കെയും സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കുമെന്നും (St. Mathew 18:
18) കല്പിച്ചിരിക്കുന്നതു്. ഇതു കർത്താവിന്റെ അധികാരം
അഥവാ സിംഹാസനം ആകുന്നു. അതു ശ്ളീഹന്മാർക്കു പൊതുവാ
യിട്ടു കൊടുത്തിരിക്കയാൽ ശ്ളൈഹികമായ അധികാരം
അഥവാ ശ്ളൈഹികസിംഹാസനം എന്നറിയപ്പെടുന്നു.

ഈ അധികാരം അഥവാ സിംഹാസനം ശ്ളീഹന്മാക്കില്ലെങ്കിൽ
അവരുടെ അവകാശവാദങ്ങളൊക്കെയും കേവലം മാനുഷികങ്ങളും
നിലനിൽക്കാത്തതുമാകുന്നു. ഇങ്ങനെയുള്ള അധികാരമാണോ നി
സ്സാരവും അർത്ഥശൂന്യവുമായിട്ടുള്ളതു്! ഭൂലോകമൊക്കെയിലും ഈ
അധികാരത്തോടെ ശ്ളീഹന്മാർ പോയി സഭ സ്ഥാപിച്ചു. ഓ
രോ വിഭാഗത്തും കൊടുത്തിട്ടുള്ളതു ശ്ളൈഹിക അധികാരമാണ്.
അതായതു് കർത്താവിന്റെ അധികാരം. ഈ അധികാരം ഓരോ
ശ്ളീഹന്മാർ മുഖാന്തിരമോ അവരുടെ അനുയായികൾ നിമിത്തമോ



ലഭിച്ചിട്ടുള്ളതിനാൽ ഈ ശ്ളൈഹിക അധികാരം അഥവാ
സിംഹാസനം ഓരോ ശ്ളീഹന്മാരുടെയും മററും പേരുകളിൽ അ
റിയപ്പെടുന്നു. മാർത്തോമ്മാശ്ളീഹായിക്കു് മററു ശിഷ്യന്മാർക്കി
ല്ലാത്ത സിംഹാസനമൊന്നുമില്ല. എല്ലാ ശിഷ്യന്മാർക്കുമുള്ളതു്
ശ്ളൈഹിക സിംഹാസനം അഥവാ കർത്തൃസിംഹാസനമാകുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ പൗരാണികത്വ
വും മാർത്തോമ്മാശ്ളീഹായുടെ സിംഹാസനാവകാശവും മലങ്കര
സഭയുടെ മുതൽക്കൂട്ടായി നിൽക്കുന്നു. അക്രൈസ്തവർപോലും അ
ക്കാര്യങ്ങൾ ചൊല്ലി ഈ സഭയെ ബഹുമാനിക്കുന്നു. 1955–ൽ
ന്യൂഡൽഹിയിൽവച്ചു് മാർത്തോമ്മാദിനാഘോഷണവേളയിൽ ഇ
ന്ത്യൻ റിപ്പബ്ളിക്കിന്റെ പ്രസിഡന്റായ ഡോക്ടർ രാജേന്ദ്രപ്ര
സാദ് ചെയ്ത പ്രസ്താവന ശ്രദ്ധേയമാണ്. 'St. Thomas came to
India when many of the countries of Europe had not yet
become Christian, and so those Indians who trace their
Christianity to him have a longer history and a higher
ancestry than those of Christians of many of the Europian
countries and it is really a matter of pride to say that it
so happened'. ഇതേ രീതിയിലുള്ള പ്രസ്താവനകൾ വിശ്വവിശ്രുത
രായ പ്രസിഡണ്ടു് ഡോ. രാധാകൃഷ്ണൻ, പ്രധാനമന്ത്രി ജവഹ
രിലാൽ നെഹ്റു മുതലായവരും ചെയ്തിട്ടുള്ളതാണ്.

മാർത്തോമ്മാശ്ളീഹായുടെ സിംഹാസനം ഒരു നവീനസൃഷ്ടി
യല്ല; യാഥാർത്ഥ്യമാണ്. അദ്ദേഹത്തിന്റെ പൗരോഹിത്യപിന്തു
ടർച്ചയും ശ്ളൈഹിക സിംഹാസനവും ഈ സഭയുടെ മഹിമ
യാണ്. സ്വന്തം മഹിമയെപ്പററി ബോധവാന്മാരല്ലാത്ത ചില ആ
ളുകൾ നമ്മുടെ ഇടയിൽ എക്കാലവും ഉണ്ടായിരുന്നിട്ടുള്ളതാണ്
ഈ സഭയുടെ എന്നാളുമുള്ള വിപത്തു്. മാർത്തോമ്മാശ്ളീഹായു
ടെ പിന്തുടർച്ചയും സിംഹാസനവും നമുക്കു് ഇല്ലെന്നു പറയുന്നതു്
സഭയുടെ അസ്ഥിവാരം തകർക്കുകയാണ്.

—o—

## അനുബന്ധം

## I

## പ. പാത്രിക്കീസ് ബാവാ തിരുമനസ്സിലെ സഭാസമാധാന കല്പന

നമ്പർ 447

സർവ്വശക്തനായി സാരാംശ സമ്പൂർണ്ണനായിരിക്കുന്ന
നിത്യന്റെ തിരുനാമത്തിൽ അന്ത്യോഖ്യായുടേയും
കിഴക്കൊക്കെയുടേയും, ശ്ലൈഹിക സിംഹാസനത്തിന്റെ
ബലഹീനനായ യാക്കോബ് തൃതീയൻ
ഇഗ്നാത്യോസ് പാത്രിയക്കീസ്

(മുദ്ര)

അന്ത്യോഖ്യായുടേയും, കിഴക്ക് ഒക്കെയുടേയും പത്രോസിനടുത്തും, ശ്ലൈഹികവുമായ സിംഹാസനത്തിന്റെ അധികാര സീമയിൽപ്പെട്ട മലങ്കരയിലേയും, ഇൻഡ്യയിലേയും നമ്മുടെ സ്നേഹഭാജനങ്ങളായ ശ്രേഷ്ഠ മെത്രാപ്പോലീത്തന്മാർ, ബഹുമാന്യ കോർ എപ്പിസ്കോപ്പന്മാർ, നിർമ്മലരായ ശെമ്മാശ്ശന്മാർ, എന്നിവർക്കും വിശ്വാസികളായ സകല സുറിയാനി ജനതയ്ക്കും ദൈവമാതാവായ മറിയാമിന്റെയും, സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ ദിവ്യസമാധാനവും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

നിങ്ങളുടെ ആത്മീകവും ശാരീരികവുമായ ക്ഷേമം അന്വേഷിച്ചുകൊണ്ട് നാം പറയുന്നത്:— 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കൾ എന്നു വിളിക്കപ്പെടും' എന്നു കർത്താവ് അരുളിച്ചെയ്തിരിക്കുന്നു. 'സമാധാനം' എന്ന വചനം എത്ര ഇമ്പവും, ശ്രവണ മധുരവും, ഹൃദയാവർജ്ജകവുമാകുന്നു. എന്തെന്നാൽ സമാധാനം ഇടിഞ്ഞവയെ പണിയുകയും, വിടവുകളെ അടയ്ക്കുകയും ഹൃദയങ്ങളെ സംയോജിപ്പിക്കുകയും, ഒരു ജനതയുടെ അവയവങ്ങളെ കൂട്ടിച്ചേർത്ത് വളർത്തുകയും, ഏക സഭയുടെ മക്കളെ ഏക ഐക്യതയിലേക്ക് കൊണ്ടുവരികയും ചെയ്യുന്നു. സ്വർഗ്ഗം ഭൂമിയോട് കോപിച്ചിട്ട് അയ്യായിരം സംവത്സരങ്ങൾക്കു ശേഷം, രക്ഷാകരമായ മനുഷ്യാവതാരം മുഖാന്തിരം ഇതുപോലൊരു മാസത്തിൽ ദൈവം ആ വിശുദ്ധ സമാധാനം ഭൂതലത്തിനു നൽകി.

ഏതാണ്ട് അമ്പതു സംവത്സരങ്ങൾക്കു മുമ്പ് മലങ്കര സുറിയാനി സഭയിൽ ആവിർഭവിച്ചതായ തർക്കം, നാനാപ്രകാരേണ സഭയെ ക്ഷീണിപ്പിച്ച് ക്ഷയിപ്പിച്ചു എന്ന കാര്യം ഒരു രഹസ്യമല്ല. പ്രാരംഭം മുതലെ സഭാസ്നേഹികളും, ദൈവഭക്തന്മാരുമായ അനേകരും സമാധാനവും ഐക്യവും, ഈ ഭിന്നതയ്ക്ക് ഒരു പരിഹാരവും ദർശിക്കുന്നതിന് ഏററം ആഗ്രഹിച്ചിരുന്നിട്ടും അതു സാധിക്കാതെ ദുഃഖനിമഗ്നരായി ഐഹികവാസം വെടിയുവാനിടയായി. നാമും മലങ്കര സഭയിൽ സമാധാനവും, ഏകഗാത്രത്തിന്റെ അവയവങ്ങളുടെ ഐക്യവും കാണുന്നതിനു പണ്ടേതന്നെ അഭിലഷിച്ചിരുന്നു.

പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനത്തിന്മേലുള്ള നമ്മുടെ സ്ഥാനാരോഹണത്തിനു ശേഷം, നിങ്ങൾക്കയച്ച നമ്മുടെ പ്രൈവറ്റ്ഹികമായ ഔദ്യോഗിക ലേഖനത്തിൽ ഈ വാഞ്ഛ നാം വിശദമാക്കിയിട്ടുണ്ട്. നമ്മുടെ ഈ അഭിവാഞ്ഛ തണുത്തുപോകാതെ ദൈനംദിനം തീക്ഷ്ണമായി ശക്തിപ്പെട്ടു വരികയും നാം മുഖാന്തിരം ഈ വിടവ് അടയ്ക്കുവാൻ തക്കവണ്ണം ദൈവം തമ്പുരാൻ പ്രസാദിക്കുകയും ചെയ്തിരിക്കുന്നു. തന്റെ നാമത്തിനു മഹത്വം.

മലങ്കര സഭയിൽ സമാധാനം സ്ഥാപിക്കേണ്ടതിലേക്കായി ഇതിനാൽ മോർ ബസ്സേലിയോസ് ഗീവറുഗീസിനെ കാതോലിക്കോസായി നാം സ്വീകരിച്ചിരിക്കുന്നു.

ആകയാൽ നിങ്ങൾ ആനന്ദഭരിതരായി ഭവിക്കുന്ന സമാധാനത്തിന്റെ ഈ മാസത്തിൽ ശാന്തിയുടെ സ്വാഗതാർഹവും, ഹൃദ്യവുമായ ഭാവുകങ്ങൾ നിങ്ങൾക്ക് ഇതോടൊപ്പം നാം ആശംസിക്കുന്നു. കർത്താവ് തന്റെ ഐശ്വര്യമേറിയ അനുഗ്രഹങ്ങൾ നിങ്ങളുടെമേൽ വർഷിക്കുന്നതിനും നാം പ്രാർത്ഥിക്കുന്നു. അസൂയാർഹവും സകല സുകൃതങ്ങളാലും സമലംകൃതവുമായ ജനമായി നിങ്ങൾ തീരുന്നതിനുവേണ്ടി തന്റെ ഉത്തമ തിരുഹിതത്തിനു പ്രീതികരമായ ദിവ്യ പരിപാലനംകൊണ്ടും ആരോഗ്യംകൊണ്ടും സുഭിക്ഷതകൊണ്ടും ദൈവംതമ്പുരാൻ നിങ്ങളെ ധന്യരാക്കിത്തീർക്കുമാറാകട്ടെ.

ആയത് തന്റെയും, തന്റെ പിതാവിന്റെയും, പരിശുദ്ധ റൂഹായുടെയും കൃപയാലും കരുണയാലും തന്നെ. ആമ്മീൻ.

ആകാശങ്ങളിലിരിക്കുന്ന.........................



നമ്മുടെ പാത്രിയർക്കാവാഴ്ചയുടെ രണ്ടാം ആണ്ട് ക്രിസ്താബ്ദം 1958 ഡിസംബർ 9–ാം തീയതി സിറിയായിൽ ഹോംസിലെ നമ്മുടെ അരമനയിൽനിന്നും.

(ശരി തർജ്ജിമ)



## II

## പ. കാതോലിക്കാബാവാ തിരുമനസ്സിലെ സഭാസമാധാനകല്പന

നമ്പർ 105

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)

വിശുദ്ധ മാർ തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്ന് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ അധികാരസീമയിൽപെട്ട നമ്മുടെ സ്നേഹഭാജനങ്ങളായ മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശ്ശന്മാർ ഇവർക്കും വിശ്വാസികളായ ജനങ്ങൾക്കും ദൈവീക കൃപയും അപ്പോസ്തോലിക വാഴ്വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ദീർഘകാലമായി നമ്മുടെ സഭയിൽ നിലനിന്നുവന്ന അസമാധാനവും കലഹങ്ങളും അവസാനിപ്പിക്കുന്നതിനു കാലംചെയ്ത മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും നാമും പല ശ്രമങ്ങളും നടത്തിയതിൽ സമാധാനം കൈവരുത്തുന്നതിനു സാധിക്കാതെയിരുന്നതിൽ നാം എപ്പോഴും ദുഃഖത്തിൽ ഇരുന്നിരുന്നു. എന്നാൽ അസമാധാനം തീർത്ത് ഒന്നായിത്തീരുന്നതിനുള്ള സന്നദ്ധത കാണിച്ച് നാം ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ നാം അത്യധികം സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു.

സഭയിലെ സമാധാനത്തിനുവേണ്ടി മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പാസ്സാക്കി നടപ്പിലിരിക്കുന്ന ഭരണ

ഘടനയ്ക്കു വിധേയമായി മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയനെ അന്ത്യോക്യാ പാത്രിയർക്കീസ് ആയി സ്വീകരിക്കുന്നതിനു നാം പ്രസാദിച്ചിരിക്കുന്നു.

അദ്ദേഹത്തിൻെറ കീഴിൽ മലങ്കരയുള്ള മേല്പട്ടക്കാരെയും] ഭരണഘടനയിലെ വ്യവസ്ഥകൾക്ക് അനുസരണമായി സ്വീകരിക്കുന്നതിനു നമുക്കു സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിൻെറയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........ ഇത്യാദി.

എന്ന്

1958 ഡിസംബർ 16–ാം തീയതി
കോട്ടയം കാതോലിക്കേറ്റ് അരമനയിൽനിന്നും.

—ഠ—

III

മെത്രാസന ഇടവക വിഭജനകല്പന

നമ്പർ 31/59

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കുസ്തുതി)

വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്നു് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വ്: – (മുദ്ര)

അന്ത്യോഖ്യായുടെ മോറാൻ മാർ ഇഗ്നാത്യോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായും നാമും പരസ്പരം കല്പനകൾ മൂലം സ്വീകരിക്കുകയും നമ്മുടെ സഭയിൽ സമാധാനം സ്ഥാപിതമാകയും ചെയ്തതിനെ തുടർന്ന് നമ്മുടെ മലങ്കര മഹാ ഇടവകയിലെ മെത്രാസന ഇടവകകളുടെ ഭരണം സംബന്ധിച്ച് ചില ക്രമീകരണങ്ങൾ ഏർപ്പെടുത്തേണ്ടതു് അത്യാവശ്യമായിത്തീരുകയാൽ മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയും എപ്പിസ്കോപ്പൽ സുന്നഹദോസും നാം വിളിച്ചുകൂട്ടി അക്കാര്യത്തെപ്പററി പര്യാലോചിച്ചാൽ ആധുനിക സ്ഥിതിഗതികൾ പരിഗണിച്ച് മെത്രാസന ഇടവകകൾ പുനർവിഭജനം ചെയ്യണമെന്നു് അഭിപ്രായമുള്ളതുകൊണ്ടു് മുറപ്രകാരമുള്ള നടപടികൾ നടത്തി ആ സംഗതി തീരുമാനിക്കുന്നതുവരെ താൽക്കാലികമായി ഭരണം നടത്തുന്നതിനു് മാനേജിംഗ് കമ്മററിയുടെ ആലോചനയോടുകൂടിയും എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ ശുപാർശ അനുസരിച്ചും താഴെ വിവരിക്കുന്ന പ്രകാരം മേല്പട്ടക്കാർക്കു് ഇടവകകൾ തിരിച്ചുകൊടുത്തു് അവയുടെ ഭരണത്തിനു് അവരെ നാം അധികാരപ്പെടുത്തിയിരിക്കുന്നു. ഈ താൽക്കാലിക ക്രമീകരണമനുസരിച്ച് മലബാർ മെത്രാസനം പത്രോസ് മാർ ഒസ്താത്തിയോസ് എപ്പിസ്ക്കോപ്പായും കൊച്ചി മെത്രാസനം പൌലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായും അങ്കമായി മെത്രാസനം ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും കണ്ടനാട് മെത്രാസനം ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായും, പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായും ഒരുമിച്ചും കോട്ടയം മെത്രാസനം കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സീനിയർ മെത്രാപ്പോലീത്തായായും, മാത്യൂസ് മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ സഹായമെത്രാനായും, നിരണം മെത്രാസനം മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, തുമ്പമൺ മെത്രാസനം ദാനിയേൽ മാർ പീലക്സീനോസ് എപ്പിസ്ക്കോപ്പായും, കൊല്ലം മെത്രാസനം അലക്സ്യോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ സീനിയർ മെത്രാപ്പോലീത്തായായും മത്യൂസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ സഹായ മെത്രാനായും ഭരിക്കുന്നതാകുന്നു. ക്നാനായ വിഭാഗത്തിൻെറ പ്രത്യേക സ്വഭാവത്തെയും കീഴ്നടപടികളേയും ആദരിച്ച് ക്നാനായ സമുദായാംഗങ്ങൾ ചേർന്ന നടക്കുന്ന പള്ളികൾ എല്ലാം കൂടി ഒരു മെത്രാസന ഇടവകയായിരിക്കണമെന്നും ആ മെത്രാസനത്തിൻെറ ഭരണം എബ്രഹാം മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ നടത്തണമെന്നും

ആ മെത്രാസനവും മലങ്കര സഭയുമായുള്ള ബന്ധം അതേപ്പററി പഠിച്ച് എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു റിപ്പോർട്ടു ചെയ്യുന്നതിന് നിയമിക്കപ്പെട്ടിട്ടുള്ള കമ്മററിയുടെ റിപ്പോർട്ട് കിട്ടിയശേഷം നിർണ്ണയിക്കണമെന്നും തീരുമാനിച്ചിരിക്കുന്നതും അതനുസരിച്ച് ആ മെത്രാസനം മാർ ക്ളിമ്മീസ് മെത്രാപ്പോലീത്താ ഭരിക്കുന്നതും ആകുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ കോട്ടയത്തുള്ള കോട്ടയം ചെറിയ പള്ളിയും അതോടു ബന്ധപ്പെട്ട പള്ളികളും ചാപ്പലുകളും അവയോടുകൂടി മാർ ഏലിയാ ചാപ്പൽ ഇടവകയും മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ തുടരുന്നതാകുന്നു.

മലങ്കരയ്ക്കു വെളിയിലുള്ള ഇടവകകളുടെ ഭരണം അലക്സ്യോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ നിർവഹിക്കണമെന്നും നാം തീരുമാനിച്ചിരിക്കുന്നു.

അനുഗ്രഹിക്കപ്പെട്ട വാൽസല്യ മക്കളെ, ദീർഘകാലമായി നമ്മുടെ ഇടയിൽ നിലനിന്നിരുന്ന കക്ഷി ഭിന്നതകളും തർക്കങ്ങളും അവസാനിക്കയും സമാധാനം കൈവരികയും നാം ഒന്നായിത്തീരുകയും ചെയ്തിരിക്കുന്നതിനാൽ ഈ സൗഭാഗ്യം നമുക്കു നൽകിയ കാരുണ്യവാനായ ദൈവത്തെ സ്തുതിക്കുകയും തന്നിൽ ആശ്രയിച്ചുകൊണ്ടു സഭയുടെ വളർച്ചയ്ക്കും പുരോഗമനത്തിനും ആയി ഉത്സാഹപൂർവ്വം പ്രവർത്തിക്കുകയും ചെയ്യണം. നിങ്ങൾ ദൈവഭയത്തിലും സത്യവിശ്വാസത്തിലും വളരണം. സഭയുടെ നിയമങ്ങൾ പാലിക്കുകയും പാരമ്പര്യങ്ങൾ വളർത്തുകയും ചെയ്യണം. നിങ്ങളെ സത്യവിശ്വാസത്തിൽ വളർത്തുന്നതിനും നേർവഴിയിലൂടെ നടത്തുന്നതിനും പ്രബോധിപ്പിക്കുന്നതിനും പ്രോൽസാഹിപ്പിക്കുന്നതിനും ഗുണദോഷിക്കുന്നതിനും ശാസിക്കുന്നതിനും അധികാരവും കടമയും ഉള്ള നിങ്ങളുടെ പിതാക്കന്മാരും ഇടയന്മാരും ആയ ഇടവക മെത്രാപ്പോലീത്തന്മാരെ നിങ്ങൾ അനുസരിക്കുകയും അവരുടെ ഉപദേശങ്ങൾ സ്വീകരിക്കുകയും കല്പനകൾ പ്രമാണിക്കുകയും മെത്രാസന ഭോഗങ്ങൾ കൊടുക്കുകയും ചെയ്യണം. എല്ലാ ഇടവകകളിലെയും പ്രവർത്തനങ്ങൾ സഭാ ഭരണഘടനയ്ക്കു വിധേയമായി നടത്തുകയും നമ്മുടെ സഭയിൽ മേൽക്കുമേൽ സമാധാനവും സംപ്രീതിയും വർദ്ധിച്ചുവരുവാനും ദൈവത്തിരുനാമം മഹത്വപ്പെടുവാനും തക്കവണ്ണം എല്ലാ കാര്യങ്ങളും ക്രമപ്പെടുത്തിക്കൊള്ളുകയും ചെയ്യണം. ശേഷം പിന്നാലെ.



സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നി
ങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയ
ത് ദൈവമാതാവായ വി. കന്യകമറിയാമിന്റെയും ഇൻഡ്യയുടെ
കാവൽ പിതാവായ മാർ തോമ്മാശ്ളീഹായുടെയും ശേഷം എല്ലാ
പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.
ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ......................ഇത്യാദി.
എന്നു 1959 ഫെബ്രുവരി 25-ാം തീയതി
കോട്ടയം കാതോലിക്കേററ് അരമനയിൽ നിന്നും.

---

## IV

## പ. പാത്രിയർക്കീസ് ബാവായുടെ കല്പന

ശുശ്രൂഷ
ഭരപ്രേം ആബൂദീ റമ്പാനെ മഞ്ഞനിക്കര കബറുങ്കലെ
കനായി അയച്ചുകൊണ്ട് പ. പാത്രിയർക്കീസ് യാക്കോബ് തൃതീ
യൻ ബാവാ പ. കാതോലിക്കാ ഔഗേൻ പ്രഥമൻ ബാവാ തിരുമേ
നിക്കു അയച്ചത്.

നമ്മുടെ ശ്രേഷ്ഠ സഹോദരനും പൌരസ്ത്യ കാതോലിക്കായുമാ
യ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമനു കർത്താവിൽ വളരെ
സമാധാനം.
ആത്മീകമായ ആശ്ലേഷത്തിനും അങ്ങയുടെ സൗഖ്യസ്ഥിതി
യെക്കുറിച്ച് ആരാഞ്ഞതിനും ശേഷം നാം പറയുന്നു:—
അങ്ങയുടെ 9–10–'64–ലെ സന്തോഷകരമായ കത്തു് നമുക്കു
ദമ്മസ്കസിൽ (ദമസ്ക്കോസിൽ) കിട്ടി അപ്പോൾ നാം ഗസ്രത്താ
യുടെയും ഫ്റാത്തിന്റെയും വലിയ ഇടവകയിൽ (അതായതു്
മാർ ഒസ്താത്തിയോസ് കുറിയാക്കോസിന്റെ ഭദ്രാസനത്തിൽ) അ
പ്പോസ്തോലിക സന്ദർശനത്തിലായിരുന്നു. തെശ്റീൻ ക്ദീം
(ഒക്ടോബർ) 1–ാം തീയതി ആണു് നാം തിരിച്ചെത്തിയതു്. ഈ
സന്ദർശനത്തിൽ രാഷ്ട്ര ഭരണാധികാരികളായ പ്രഭുക്കന്മാരും മററു
ള്ള ജനങ്ങളും നമുക്കു ആഘോഷപൂർവ്വമായ സ്വീകരണം നൽകി.
ആ (ഭദ്രാസന) ഇടവകയുടെ ആസ്ഥാനമായ ബഹമക്കായിൽ മാർ
ഗീവർഗീസ് സഹദായുടെ കത്തീഡ്റൽ പള്ളി ആ മാസം 4–ാം
തീയതി നാം കൂദാശ ചെയ്തു. ഇത്രയും വലുതും മനോഹരവുമായ ഒരു
പള്ളി സുറിയായിൽ മറെറാരു സമുദായത്തിനുമില്ല.

അങ്ങയുടെ സൗഹാർദ്ദപരമായ ആവശ്യപ്രകാരം നമ്മുടെ വാത്സല്ല്യവാൻ മൂസൽ ഇടവകയുടെ മാർ സേവേറിയോസ് സഖായി മെത്രാപ്പോലീത്തായുടെ പേക്ക് പരിശുദ്ധ തോമ്മാശ്ളീഹായുടെ അസ്ഥിയിൽ ഒരു ഭാഗം തരുന്നതിനെക്കുറിച്ച് ഇതോടുകൂടി നാം എഴുതുന്നു. അദ്ദേഹത്തിൻെറ മറുപടിക്കായി നാം കാത്തിരിക്കുന്നു.

ഈ കല്പന കൊണ്ടുവരുന്ന ആൾ നമ്മുടെ ആത്മീകപുത്രനായ ആബൂദിൻെറ മകൻ അപ്രേം റമ്പാനാണ്. അയാളെ മാമല്പ്രൂത് മാർ ഇഗ്നാത്യോസ് ദയറായിൽ ദിവംഗതനായ മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിൻെറ കബറുങ്കലെ ശുശ്രൂഷയ്ക്കായി നാം അയച്ചിരിക്കുകയാണ്. അയാളെ ഏല്പിച്ചിരിക്കുന്ന ശുശ്രൂഷ ശരിയായി നടത്തുമെന്ന് കർത്താവിൽ നാം പ്രത്യാശിക്കുന്നു. കോട്ടയം സിമ്മനാരിയിൽ സുറിയാനി പഠിപ്പിക്കുവാൻ നാം മറ്റൊരു റമ്പാനെ ഡയ്യയ്ക്കുവാൻ നാം ആലോചിച്ചു വരികയാണ്.

ദൈവം സഹായിക്കുന്നതായാൽ 1965 ജനുവരിയിൽ ആഡീസ് അബാബായിൽ കൂടുവാനിരിക്കുന്ന സുന്നഹദോസിൽ വച്ച് (നമുക്ക്) അഭിമുഖമായി കാണാം. അവിടത്തെ നമ്മുടെ വാൽസല്ല്യവാന്മാരായ ശ്രേഷ്ഠമെത്രാപ്പോലീത്തന്മാർക്കും നമ്മുടെ ആത്മീയമക്കളായ കശീശ്ശന്മാർക്കും വിശ്വാസികളായ ജനങ്ങൾക്കും നമ്മുടെ അപ്പോസ്തോലിക ആശീർവാദങ്ങൾ പ്രദാനം ചെയ്യുന്നു. ഇവിടെ നിർത്തുന്നു.

നമ്മുടെ കർത്താവിൻെറ കൃപ അങ്ങയോടുകൂടി ഉണ്ടായിരിക്കട്ടെ.

ദർമ്മസൂക്ക്

28–10–'64.

അന്ത്യോക്യായുടെയും കിഴക്കൊക്കെ
യുടെയും പാത്രിയർക്കീസായ
ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ



V

## ശുശ്രൂഷകൻ ഡലിഗേററായി (നിയമന കല്പന)

നമ്പർ 36/72

സർവ്വാധിപതിയായി സാരാംശസമ്പൂർണ്ണനായിരിക്കുന്ന അനാദ്യന്തനായ നിത്യൻെറ തിരുനാമത്തിൽ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും ശ്ളൈഹിക സിംഹാസനത്തിൻെറ ബലഹീനനായ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്

(മുദ്ര)

പൌരസ്ത്യ കാതോലിക്കായായ നമ്മുടെ സഹോദരൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കായുടെയും വാത്സല്യ ഭാജനങ്ങളായ വന്ദ്യ മെത്രാപ്പോലീത്തന്മാരുടെയും ഇൻഡ്യയിലെ സിറിയൻ ഓത്തഡോക്സ് സഭയിലെ വൈദികരും വിശ്വാസികളായ ജനങ്ങളുമാകുന്ന നമ്മുടെ ആത്മീയമക്കളുടെ ശിരസ്സുകളിന്മേൽ ദൈവീകകൃപയും ശ്ളൈഹിക വാഴ്വും വന്നാവസിക്കുമാറാകട്ടെ. ആയത് ദൈവജനനിയായ മറിയാമിൻെറയും സർവ പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

നിങ്ങളുടെ ആത്മീകവും ശാരീരികവുമായ സ്ഥിതി നാം അന്വേഷിച്ചശേഷം പറയുന്നതെന്തെന്നാൽ നമ്മുടെ ആത്മീയപുത്രനായ ദയറോയൊ അപ്രേം ആബൂദിയെ ഇൻഡ്യയിൽ നമ്മുടെ ശ്ളൈഹിക സ്ഥാനാപതിയും പാത്രിയർക്കാ പ്രതിനിധിയും ആയിരിപ്പാനായി മെത്രാപ്പോലീത്താ ആയി വാഴിക്കുന്നതു നല്ലതെന്നു നമുക്കു ബോദ്ധ്യമായിരിക്കുന്നതിനാൽ ഈ ജനുവരിമാസം 9–ാം തീയതി ഞായറാഴ്ച നാം അയാളെ വാഴിക്കുകയും തീമോത്തിയോസ് എന്നു് അഭിധാനം ചെയ്യുകയും ചെയ്തു. സഹോദരനിർവ്വിശേഷമായ സ്നേഹത്തോടെ എല്ലാവരോടും അദ്ദേഹം പെരുമാറണമെന്നും സഭയുടെ നന്മയ്ക്കു കൊള്ളാവുന്ന വിധത്തിൽ പ്രയത്നിക്കണമെന്നും അദ്ദേഹത്തിനു നാം ഉപദേശം കൊടുത്തിട്ടുണ്ട്. അദ്ദേഹത്തിൻെറ സ്ഥാനത്തിന് അനുയോജ്യമായ ബഹുമാനത്തോടെ സ്വീകരിക്കണമെന്നും അദ്ദേഹത്തിനു യഥാർത്ഥസഹായികളായി നിങ്ങൾ ഇരിക്കുമെന്നും നമുക്കു വിശ്വാസമുണ്ട്.

ദൈവം നിങ്ങളെ അനുഗ്രഹിക്കുകയും നിങ്ങളെ കാത്തു പാലിക്കുകയും ആത്മാക്കളുടെ രക്ഷയ്ക്കും പരിശുദ്ധ സഭയുടെ അഭിവൃദ്ധിക്കും

പ്രയോജനകരമായതു ചെയ്യുവാൻ നിങ്ങളെ തൻെറ കൃപയാൽ കൈക്കു പിടിച്ചു നടത്തുകയും ചെയ്യട്ടെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ........ ഇത്യാദി.

നമ്മുടെ പാത്രിയർക്കാവാഴ്ചയുടെ 15-ാം വർഷമാകുന്ന ക്രി. 1972 ജനുവരി 28-ാം തീയതി ദമസ്ക്കോസിലുള്ള നമ്മുടെ പാത്രിയർക്കാ അരമനയിൽവച്ച് എഴുതപ്പെട്ടു.

(സുറിയാനിയിൽ നിന്നും ശരി തർജ്ജിമ by കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പ )

---

VI

ഡലിഗേററു നിയമനത്തിനു് സുന്നഹദോസിൻെറ മറുപടി

H. H. Moran Mar Ignatius Yakoob III
Patriarch of Antioch and all the East.
Syrian Patriarchate Damascus, Syria

16th February 1972.

Your Holiness.

The Holy Episcopal Synod here sends to Your Holiness respectful greetings in the name of the Father, Son and Holy Ghost, and requests Your Holiness to continue to remember us with our clergy and people in Your Holiness' prayers and Qurbanas.

On hearing unofficially that Your Holiness is proposing to send us a Patriarchal delegate, our Synod which met on February 13th 1972 had sent you a cable, confirmed by letter, respectfully requesting your Holiness not to send such a delegate.



We regret that even after receipt of our communication Your Holiness decided to act against the decision of the Holy Episcopal synod here and has sent Mar Aprem Timotheos Aboodi with Your Holiness' letter of January 28, 1972.

The Episcopal Synod here has officially considered Your Holiness' letter of January 28 '72. As Your Holiness is well aware the disputes which existed in our Church for about half a century were settled in December'58 expressly subject to the provisions of the Constitution framed by the Malankara Church and a Patriarchal delegate is clearly incompatible with th terms of that settlement. Further, Your Holiness, in several public announcements and assurances made during your visit to this church in 1964 had yourself abundantly made it clear that such a delegate is no longer necessary after the settlement.

We therefore wish to inform Your Holiness officially that this Church cannot accept Bishop Apram Mar Timotheos as Partiarchal Delegate as requested in Your Holiness' letter of January 28, 1972. The unanimous decision of the Holy Episcopal Synod here is that his presence here as Patriarchal delegate cannot benefit the Church and can only help undo the settlement and peace effected in the Church.

It is our earnest hope and formal request that You Holiness will recall him at the earliest possible opportunity.

We hope and pray that the peace effected and preserved till now will continue unhampered and we request Your Holiness' prayers to that effect.

We give below the names of the members of the Synod present in the meeting of today which has made this decision.

Your Holiness' Brother in the Lord
(Sd) Baselius Augen I, Catholicose of the East

*Members Present*:

1. H. H. The Catholicose, 2. H. G. Mathews Mar Athanasius 3. H. G. Mathews Mar Ivanios 4. H. G. Abraham Mar Clemis, 5. H. G. Mathews Mar Koorilos, 6. H. G. Poulose Mar Philoxenos, 7. H. G. Daniel Mar Philoxenos, 8. H. G. Philipose Mar Theophilos, 9. H. G. Yohanon Mar Severios, 10. H. G. Thomas Mar Timotheose.

---

## VII

### മാർ തോമ്മാ ശ്ളീഹായുടെ പൌരോഹിത്യത്തെ സംബന്ധിച്ച് പാത്രിയർക്കീസ് ബാവാ തിരുമനസിലെ കത്ത്

Syrian Patriarcate
of Antioch and all the East
Damascus - Syria
No. 203 / 70.

(മുദ്ര)

ബഹുമാനപൂർണ്ണനായ ഔഗേൻ പ്രഥമൻ പൌരസ്ത്യ കാതോലിക്കായായ നമ്മുടെ സഹോദരൻെറ ശ്രേഷ്ടതയ്ക്കു്.

സാഹോദര്യചുംബനത്തിനും ബഹുമാന്യമായ അങ്ങയുടെ ക്ഷേമാന്വേഷണത്തിനും ശേഷം പറയുന്നതെന്തെന്നാൽ



അങ്ങയുടെ എഴുത്തിനു വളരെ നാളുകൾക്കുമുമ്പ് മാർത്തോമ്മായു
ടെ സിംഹാസനം എന്ന തലവാചകത്തിൽ എഴുതിയിട്ടുള്ളതായി
ഒരു കത്തു നാം വായിച്ച് വളരെ അത്ഭുതപ്പെട്ടു. നാലാം നൂററാ
ണ്ടിൽ കാതോലിക്കാസ്ഥാപനം ഉണ്ടായതുമുതൽ ഈ നാമം കാതോ
ലിക്കാമാരിലൊ മപ്രിയാനാമാരിലൊ ആരും ഉപയോഗിച്ചിട്ടില്ലാ
എന്നതാണ് കാര്യം. രണ്ടാമതായി മർത്തോമ്മാശ്ളീഹായുടെ
സിംഹാസനം, എന്നു പറയപ്പെടത്തക്കവിധത്തിൽ, മർത്തോമ്മാ
ശ്ളീഹാ ഏതെങ്കിലും ഒരു സിംഹാസനം സ്ഥാപിച്ചിട്ടേയില്ല. യു
ഹാന്നോൻെറ ഏവൻഗേലിയോനിൽനിന്നും (20:21–24) വ്യക്ത
മാകുന്ന പ്രകാരം അദ്ദേഹം ഒരു പുരോഹിതനായിട്ടില്ലായിരുന്നു.
ഒരു പുരോഹിതൻപോലും ആകാതിരിക്കെ എങ്ങിനെ മഹാപു
രോഹിതനായി. ഒരു മഹാപുരോഹിതൻ അല്ലാതിരിക്കെ എങ്ങി
നെ സിംഹാസനം സ്ഥാപിച്ചു. അതുകൊണ്ട് പൂർവ്വീക ചരിത്ര
കാരന്മാരിലാരുംതന്നെ അദ്ദേഹം ആരെയും എപ്പിസ്കോപ്പാ ആ
യി പട്ടം കെട്ടിയതായോ കാതോലിക്കാസിംഹാസനം സ്ഥാപിച്ച
തായോ പ്രസ്താവിച്ചിട്ടില്ല. .... .... ....
.... .... .... .... .... .... ....
.... .... .... .... .... .... ....

നമ്മുടെ ശ്ളൈഹിക ആശീർവാദങ്ങൾ വാൽസല്യമെത്രാപ്പോ
ലീത്തന്മാർക്കും നമ്മുടെ മക്കളായ വൈദികർക്കും അവിടെയുള്ള
ജനത്തിനും നൽകുക. പാത്രിയർക്കാ അനുമനാംഗങ്ങൾ അങ്ങയു
ടെ കൈ ചുംബിക്കുകയും പ്രാർത്ഥനകളെ ആശ്ളേഷിക്കുകയും ചെ
യ്യുന്നു. ഇവ ഇവിടെ അവസാനിക്കട്ടെ. കർത്താവിൻെറ കൃപ അ
ങ്ങയോടുകൂടെ.

ദമസ്കോസ് (മലയാളം വിവർത്തനം).
27-60-1970.

കുറിപ്പ്:

കല്പനയിൽ വി. യോഹന്നാൻെറ സുവിശേഷം (20:21–24)
ആധാരമായി ചേർത്തിട്ടുണ്ട്. സമ-ഗങ്ങൾ വി. മത്തായിടെ 10:5–
10 വരെ ഒന്നു വായിക്കാൻ അപേക്ഷ. ഈ കല്പന എഴുതിയ പ.
പാത്രിയർക്കീസ് ബാവാ തന്നെ റമ്പാനായിരുന്ന കാലത്തു് എഴു
തിയ സഭാ ചരിത്രത്തിൽ തോമ്മാശ്ളീഹായെപ്പററി പറയുന്നതു്
എന്തെന്നു് ഒന്നു നോക്കുന്നതു് സമുചിതമായിരിക്കുമല്ലോ. സുറി

യാനി സഭാ ചരിത്രം (പേജ് 149) 'എ, ഡി. 28–ലെ വസന്ത
കാലത്തു് മററു ശിഷ്യന്മാരോടുകൂടെ വി. തോമ്മാ ശ്ളീഹാ സ്ഥാന
ത്തേക്കു് ഉയർത്തപ്പെട്ടു'. (പേജു 164) മലങ്കരയിൽ സുവിശേഷ
വിത്തു വിതച്ചതിനുശേഷം ഈ ബാലസഭയെ ഭരിപ്പാൻ, ശങ്കരപു
രി, പകലോമററം, കള്ളി, കാളിയാങ്കൽ എന്നീ ക്രിസ്തുമാർഗ്ഗം സ്വീ
കരിച്ച നാലു ബ്രാഹ്മണ കുടുംബങ്ങളിൽ നിന്നു് അദ്ദേഹം സ്ഥാ
നം കൊടുത്തു് പട്ടക്കാരെ ഏർപ്പെടുത്തി.' ഇതിൽനിന്നും മാർത്തോ
മ്മാ മഹാ പുരോഹിതൻ ആയിരുന്നു എന്നു് സ്പഷ്ടമല്ലേ. മഹാ
പുരോഹിതൻ അല്ലെങ്കിൽ എങ്ങനെ പട്ടക്കാരെ വാഴിക്കാൻ സാ
ധിക്കും? പ. പാത്രിയർക്കീസുബാവാ എഴുതിയ ചരിത്രത്തിൽ മാർ
തോമ്മാ മഹാ പുരോഹിതനായിരുന്നു എന്നു രേഖപ്പെടുത്തിയിരി
ക്കുന്നു. 1970 – ലെ കല്പനയിൽ കത്തനാർ പോലും ആയിരുന്നില്ല
എന്നും പറയുന്നു. മലങ്കരസഭയിലെ ജനങ്ങൾ ഇതിൽ ഏതു വിശ്വ
സിക്കണം. സഭയുടെ ചരിത്രം ഇന്നത്തെ ചിന്താഗതിയും പരിത
സ്ഥിതിയും അനുസരിച്ചു മാററാവുന്നതാണോ? സഭാമക്കൾ നിശ്ച
യിക്കട്ടെ.

## VIII

### പ. കാതോലിക്കാബാവാ തിരുമനസ്സിലെ മറുപടി

(മുദ്ര) No. 155/70

അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ഭാഗ്യവാനായ
മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രി
ക്കീസ് ബാവാ തിരുമനസ്സിലെ പരിശുദ്ധതയ്ക്കു്.

തിരുമനസ്സിലെ കുശലാന്വേഷണത്തിനും ക്ഷേമാശംസയ്ക്കും
ശേഷം അറിയിക്കുന്നതു്:—

കഴിഞ്ഞ 27–6–'70–ൽ അയച്ച തിരുമനസ്സിലെ കത്തു ലഭി
ച്ചു. അതിലെ താല്പര്യപ്രകാരം നമ്മുടെ ബ. മെത്രാപ്പോലീത്തന്മാ
രെയും പ്രധാനപ്പെട്ട ചില കശ്ശീശന്മാരെയും വിവരങ്ങൾ അറിയി
ച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും ഏററവും
ദുഃഖിക്കുകയും ചെയ്തു. മാർത്തോമ്മാശ്ളീഹായുടെ പൗരോഹിത്യം,
സിംഹാസനം, കാതോലിക്കേററിന്റെ അധികാരം ഇവയെ സംബ



ന്ധിച്ചുള്ള തിരുമനസ്സിലെ കത്തിലെ പ്രസ്താവന സത്യത്തിനും സ
ഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്ര
ത്തിനും കാനോനാകൾക്കും എതിരുമാണെന്നും, തന്നിമിത്തം അവ
ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും, പ്രതിഷേധാർഹങ്ങളാണെന്നു
മാണു് ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പററി ഇവി
ടെ കൂടിയ സിനഡ് നിശ്ചയിച്ചതനുസരിച്ചു് അതിന്റെ സെക്രട്ട
റി വിശദമായി തിരുമനസ്സിലേയ്ക്കു് പിന്നീടു് എഴുതുന്നതാണു്.
പ. സഭയെ കലക്കുന്നതിനും നശിപ്പിക്കുന്നതിനും അന്തിക്രി
സ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി മതപരമായ ജീവിതമോ
വിശ്വാസമോ ഇല്ലാത്തവരും സഭയുടെ തത്വങ്ങളെ സംബന്ധിച്ച
പരിജ്ഞാനമില്ലാത്തവരുമായ ചുരുക്കം ചില വഴക്കാളികൾമാത്രം
ഈദൃശ സംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും
സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇതു് വളരെ സങ്കടകാരണമാ
യിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്തമോറാൻ മാർ ബസ്സേലിയോസ്
ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കാലത്തു് ഈ
വിധ സംഗതികളെക്കുറിച്ചു് അവിടുന്നു് എഴുതിയിരുന്നതായും അ
ന്നു് സമുചിതമായ മറുപടി അതിനു് നൽകിയതായും അറിയുന്നു.
കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാ
സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിൽ കാനോ
നികമായും മലങ്കരസഭാ ഭരണഘടന പ്രകാരവും ഉള്ള ഐക്യബന്ധം
ഏററക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാ
വരും ആഗ്രഹിക്കുന്നു. പ. മാർത്തോമ്മാശ്ളീഹായാൽ സ്ഥാപിതമാ
യ ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറി
ച്ചുള്ള അങ്ങയുടെ അഭിപ്രായങ്ങൾ അവിടുന്നു് പുനഃചിന്തനം ചെയ്യു
മെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിനു് ഇതു
മതി. ഞാൻ വാക്കുകൾ ചുരുക്കുകയാണു്……………………………

ദൈവം അങ്ങേയ്ക്കു് ദീർഘായുസ്സും ആത്മശരീരസൗഖ്യവും അ
വിടത്തെ അധികാരത്തിൻ കീഴുള്ള ബ. മെത്രാപ്പോലീത്തന്മാർക്കും
കശീശന്മാർക്കും വിശ്വാസമുള്ള ജനത്തിനും സമാധാനവും ക്ഷേമ
വും നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബ. മെത്രാപ്പോലീ
ത്തന്മാരും കശീശന്മാരും വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തു
കയും അങ്ങയുടെ ശുശ്രൂഷകർക്കു ക്ഷേമം നേരുകയും ചെയ്യുന്നു.

Catholicate Palace
Kattayam - 4, 26–8–70.

Baselius Augen I
Cotholicos of thc East

## IX

## 1912-ൽ

## അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവായുടെ കൽപ്പന

മലങ്കരയിലെ ഒന്നാം കാതോലിക്കായെ വാഴിച്ചപ്പോൾ നൽകിയ കൽപനയുടെ പ്രസക്ത ഭാഗം.

സർവശക്തനായി സാരാംശസമ്പൂർണ്ണനായിരിക്കുന്ന നിത്യന്റെ തിരുനാമത്തിൽ തനിക്കു സ്തുതി. അന്ത്യോഖ്യായുടെ ശ്ളൈഹിക സിംഹാസനത്തിന്റെ രണ്ടാമത്തെ അബ്ദേദ്മിശിഹാ ആകുന്ന ഇഗ്നാത്യോസ് പാത്രിയർക്കീസ്.

(മുദ്ര)

.................................................................................

നിങ്ങളുടെ അപേക്ഷാനുസരണം നമ്മുടെ ആത്മീക വാത്സല്യവാനായ ഈവാനിയോസിനെ ബസ്സേലിയോസ് എന്ന നാമധേയത്തിൽ മപ്രിയാനായി കിഴക്കിന്റെയും അതായത് ഇൻഡ്യയിലും മറ്റുമുള്ള മർത്തോമ്മാശ്ളീഹായുടെ സിംഹാസനത്തിന്റെ കാതോലിക്കായായി നാം പട്ടംകൊടുത്തിരിക്കുന്നു. തദവസരത്തിൽ എല്ലാ പിതാക്കന്മാരും ശേഷം ജനങ്ങളും ഓക്സിയോസ്, ഓക്സിയോസ്, ഓക്സിയോസ് മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ യോഗ്യനും അർഹനുമാകുന്നു. എന്ന് ഏകസ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞ്, വിളിക്കു യോഗ്യനായിത്തീർന്ന പ്രകാരം അദ്ദേഹം കാതോലിക്കാ ആയി ആഘോഷിക്കപ്പെടുകയും ചെയ്തു. നമ്മുടെ കർത്താവേശുമ്ശിഹായാൽ പരിശുദ്ധ ശ്ളീഹന്മാർക്കു ദാനം ചെയ്യപ്പെട്ടതുപോലെ, ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന മലങ്കര അസോസ്യേഷൻ അംഗങ്ങളുടെ ആലോചനയോടുകൂടി പരിശുദ്ധ സഭയുടെ ക്രമപാലനത്തിനാവശ്യമായ എല്ലാ ആത്മീക അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിനു പരിശുദ്ധറൂഹായാൽ അധികാരം നൽകപ്പെട്ടു. അതായതു മെത്രാപ്പോലീത്തന്മാരെയും, എപ്പിസ്ക്കോപ്പന്മാരെയും പട്ടം കെട്ടുവാനും പരിശുദ്ധ മൂറോൻ കൂദാശചെയ്യുവാനും ആത്മീയങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിക്കുവാനും പ്രത്യേകിച്ച് ഇതുവരെയും



മേൽപ്പാനും മേൽച്ചിരുന്നതുപോലെ കണ്ടനാട് ഭദ്രാസന ഇടവകയെ തന്നെ. ഇതു നിമിത്തം നിങ്ങളുടെ സന്തോഷം ആത്മീകവും, പരിപൂർണ്ണവും ആകുമാറ് ആത്മീക ശബ്ദത്തിൽ നമ്മോടൊന്നിച്ച അവർ ഉച്ചൈസ്തരം ഘോഷിച്ചു...............

ദൈവകൃപയാൽ പൂർവിക സുറിയാനി ജനതയുടെ പാത്രിയർക്കീസാകുന്ന അബ്ദേദ്മ്ശിഹാ.

മിശിഹാകാലം 1912 കന്നി 2–ാം തീയതി നിരണം പള്ളിയിൽവച്ച് എഴുതപ്പെട്ടു.

(തർജ്ജിമ: മല്പാൻ ഫാദർ എൻ. എം. യൂഹാനോൻ 1960).

## X

## മലയാളമനോരമ റിപ്പോർട്ട്

### (a) പൌരസ്ത്യ കാതോലിക്കാബാവാ

1912 സെപ്റ്റംബർ 14, ശനി.

ക്രിസ്തീയസഭയുടെ പ്രാരംഭദശമുതൽക്കേ ഏഷ്യാഖണ്ഡത്തിലെ പൌരസ്ത്യസഭ രണ്ടു ഭാഗങ്ങളായി രണ്ട് അദ്ധ്യക്ഷന്മാരുടെ കീഴിൽ നിലനിന്നുവരുന്നതാണ്. പടിഞ്ഞാറെ ഭാഗത്തിന്റെ അദ്ധ്യക്ഷൻ അന്ത്യോഖ്യൻ പാത്രിയർക്കീസും കിഴക്കെ ഭാഗത്തിന്റെ അദ്ധ്യക്ഷൻ കാതോലിക്കായുമായിരുന്നു. പാത്രിക്കീസിനുള്ള സർവ്വ അധികാരങ്ങളും കാതോലിക്കായ്ക്കുണ്ടായിരുന്നു, എന്നുവരികിലും രണ്ടുപേരും കൂടി ചേരുന്ന സഭകളിൽ പാത്രിക്കീസിനു പ്രധാന സ്ഥാനവും കാതോലിക്കായ്ക്കു രണ്ടാമത്തെ സ്ഥാനവും നൽകുക പതിവായിരുന്നു. രണ്ടുപേരുടെയും സഭകൾ ഒന്ന്, വിശ്വാസം ഒന്ന്, ഭരണനടപടികളും ഒന്ന്. എന്നാൽ ഭരണയന്ത്രം രണ്ട്, ഇടവകകളും രണ്ടുതന്നെ. പാത്രിയർക്കാ ഇടവകയുടെ ഉൾഭരണത്തിൽ പ്രവേശിക്കുന്നതിനു കാതോലിക്കായിക്കോ കാതോലിക്കായുടെ ഇടവകയുടെ ഉൾഭരണത്തിൽ പ്രവേശിക്കുന്നതിനു പാത്രിയർക്കീസിനോ അധികാരവും അവകാശവും ഉണ്ടായിരുന്നില്ല. 13–ാം ശതാബ്ദത്തിനു ശേഷം പാത്രിയർക്കാ ഇടവക ക്ഷയിച്ച് മിക്കവാറും നാമാവശേഷം ആയെങ്കിലും പാത്രിയർക്കാസ്ഥാനം നിലനിന്നുപോന്നു. നേരെമറിച്ച് കാതോലിക്കാ ഇടവകയ്ക്കു മറ്റേതുപോലെ വലുതായ

ക്ഷയം ഭവിച്ചതായി പറയാൻ പാടില്ലെന്നു വരികിലും കാതോലിക്കാസ്ഥാനം 14—ാം നൂററാണ്ടിൽ നാമാവശേമായി.

(b) പൌരസ്ത്യ കാതോലിക്കാബാവാ

1912 സെപ്ററംബർ 18 ബുധൻ (മുഖപ്രസംഗം)

സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന പുരോഹിതശ്രേഷ്ഠനായ അന്ത്യോഖ്യായിലെ പാത്രിയർക്കീസു ബാവാ അവർകൾക്കുള്ള സർവ്വ അധികാര വലിപ്പങ്ങളോടുകൂടി 'ഒരു കാതോലിക്കാബാവാ അവർകളെ ലഭിപ്പാൻ ഭാഗ്യമുണ്ടായിട്ടുള്ള മലങ്കര സഭയെ ഞങ്ങൾ പ്രത്യേകം അനുമോദിച്ചുകൊള്ളുന്നു. മലങ്കര മർത്തോമ്മാ സിംഹാസനത്തിലേക്ക് പൌരസ്ത്യ കാതോലിക്കായായി 'മോറാൻ മാർ ബസ്സേലിയോസ്' എന്ന നാമത്തിൽ അഭിഷേകം ചെയ്യപ്പെട്ട സമുദായ പൂജ്യനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവർകളെക്കാൾ ഇതിനു അർഹനായിട്ട് വേറെ ആരും ഇന്നു മലങ്കരയിൽ ഇല്ലെന്നുള്ളതു് തീർച്ചയാണ്........

(c) പൌരസ്ത്യ കാതോലിക്കാസ്ഥാനം

(പ്ര.റി.) സെ. 18.

'....ഒരു കസേരയിൽ ഇരുത്തി പൊക്കിക്കൊണ്ടു് ബാവായും മെത്രാന്മാരും ശേഷം വൈദികജനങ്ങളും കൂടി, 'ഒക്സിയോസ്' വിളിക്കുകയും ഇതു കൂടാതെ മദ്ബഹാ മദ്ധ്യേയും തെക്കും വടക്കും കൊണ്ടുപോയി മൂന്നുപ്രാവശ്യം വീതം 'ഒക്സിയോസ്' വിളിക്കുകയും നാലാമത്തെ പ്രാവശ്യം മദ്ബഹായുടെ പടിഞ്ഞാറെ വാതിൽക്കൽ കൊണ്ടുവന്നു കസേരയിൽ പൊക്കി ഉയർത്തിപ്പിടിക്കുകയും. അവിടെവച്ച് മലങ്കര മർത്തോമ്മാ സിംഹാസനത്തിലേക്ക് പൌരസ്ത്യ കാതോലിക്കായായി അപ്പോൾ വാഴിക്കപ്പെട്ട മോറാൻ മാർ ബസ്സേലിയോസ് ബാവാ അവർകൾ 'ഏവൻഗേലിയോൻ' വായിക്കുകയും ചെയ്തു.

(d) പാത്രിയർക്കീസ് ബാവായുടെ പ്രസംഗം

(സെ. 18).

നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളെ, നിങ്ങളുടെ പിതാക്കന്മാർ കാണാൻ ആഗ്രഹിച്ചതും ആഗ്രഹിച്ചിരുന്നിട്ട കാണാതിരുന്നതുമായ



ഒരു സംഭവമാണ് ഇന്നു നടന്നിട്ടുള്ളതു്. നമ്മുടെ സഭ നമ്മുടെ കർത്താവേശുമ്ശിഹായുടെ പന്ത്രണ്ടു അപ്പോസ്തോലന്മാരിൽ ഒരാളായ വി. തോമ്മാശ്ളീഹായാൽ സ്ഥാപിക്കപ്പെട്ടതാണ്. ഇവിടെ എല്ലാക്കാലത്തും അപ്പോസ്തോലിക കൈവെയ്പ്പ് എന്നേയ്ക്കും നിലനിൽക്കത്തക്കവിധത്തിൽ മർത്തോമ്മാശ്ളീഹായുടെ സിംഹാസനം ഇവിടെ സ്ഥാപിക്കുന്നതിനു ദൈവം സംഗതിയാക്കിയിരിക്കുന്നു........ഇപ്പോൾ അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന കാതോലിക്കാ, മാർത്തോമ്മാശ്ളീഹായുടെ സിംഹാസനത്തിന്മേൽ കിഴക്കിന്റെ കാതോലിക്കായായി പൂർവ്വകാലത്തു് സെലുക്കിയായിൽ ഇരുന്നുവന്ന കാതോലിക്കായുടെ അനന്തരഗാമിയായി 'മോറാൻ മാർ ബസ്സേലിയോസ്' എന്ന പേരോടുകൂടി വാഴിക്കപ്പെട്ടിരിക്കുന്നു.... മലങ്കരസഭ എന്നേയ്ക്കും സ്വതന്ത്രമായി നിലനിൽക്കുന്നതിനു ഇപ്പോൾ ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിംഹാസനം സഹായിക്കട്ടെ. ഇതു നിങ്ങളുടെ സഭയുടെ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ലാകുന്നു.

—o—

## XI

## 1110—ലെ അസ്സോസ്യേഷൻ നോട്ടീസ് കല്പന.

നമ്പർ 16.

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരംശ സമ്പൂർണ്ണനുമായ ത്രീയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാശ്ളീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായി ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്നു് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ..........................................പള്ളിയിൽ വികാരിയും ദേശത്തു പട്ടക്കാരും പള്ളികൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു്.

പ്രിയരെ, നമ്മുടെ സമുദായം സംബന്ധിച്ച പല പ്രധാന കാര്യങ്ങളെക്കുറിച്ചു് ഇപ്പോൾ ആലോചിക്കേണ്ട ആവശ്യം വളരെ ഉള്ള ഒരു ഘട്ടമാണല്ലോ. മലങ്കര മെത്രാപ്പോലീത്താ മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷൻ വിളിച്ചുകൂട്ടുന്നതിനായി പ്രാരംഭ ചിന്തകൾ ചെയ്ത സന്ദർഭത്തിലാണു രോഗബാധിതനായതു് എന്നുള്ളതു് ഏവർക്കും അറിയാവുന്നതാണല്ലോ. അതിനെ തുടർന്നു് അദ്ദേഹത്തിന്റെ ദേഹവിയോഗം, അടിയന്തിരം മുതലായി പല സംഗതികൾ അഭിമുഖീകരിച്ചതിനാൽ അസോസ്യേഷൻ കൂട്ടുന്നതിനു സൌകര്യമുണ്ടായില്ല. എന്നാൽ യോഗം കൂട്ടുവാൻ ഇനി ഒട്ടും തന്നെ താമസിക്കാവുന്നതല്ല. അടുത്ത ക്രിസ്തുമസ്സ് അവധിക്കാലം അനേകർക്കും സൌകര്യമുള്ള ഒരു സമയമാകയാൽ ഈ ആണ്ടു ധനുമാസം 11–ാം തീയതി ബുധനാഴ്ച രാവിലെ പത്തുമണി മുതൽ കോട്ടയം എം. ഡി. സിമ്മനാരിയിൽവച്ചു മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷൻ നടത്തണമെന്നു നാം നിശ്ചയിച്ചിരിക്കുന്ന വിവരം ഇതിനാൽ നിങ്ങളെ തെര്യപ്പെടുത്തിക്കൊള്ളുന്നു.

പ്രസ്തുത യോഗത്തിലേക്കു് ആ പള്ളിയിൽനിന്നും ഒരു പട്ടക്കാരനേയും രണ്ടു് അയ്മേനികളേയും പ്രതിപുരുഷന്മാരായി അയച്ചുകൊള്ളണം. അവരുടെ ചെലവു പതിവുപോലെ പള്ളിയിൽനിന്നു വഹിക്കേണ്ടതാണു്. പതിവുപോലെ രണ്ടു ഞായറാഴ്ച വിളിച്ചു പറഞ്ഞതിനു ശേഷം യോഗം കൂടി പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്തയയ്ക്കണം.

അസോസ്യേഷനിൽ ആലോചനയ്ക്കുള്ള പരിപാടി ഇതിനടിയിൽ ചേർക്കുന്നു. അവയെക്കുറിച്ചു് അഭിപ്രായം പറയുവാനും വേണ്ടതു ചെയ്യുവാനും ഉള്ള പൂർണ്ണാധികാരം പ്രതിപുരുഷന്മാർക്കുണ്ടായിരിക്കണം. പ്രതിപുരുഷന്മാരെ അധികാരപ്പെടുത്തുന്ന വിവരം കാണിക്കുന്ന ഫാറം ഇതോടൊരുമിച്ചയയ്ക്കുന്നു. ആയതു സൂക്ഷ്മമായും, തെററു വരാതെയും പൂരിപ്പിച്ചു പ്രതിപുരുഷന്മാർ മുഖാന്തിരം അയയ്ക്കേണ്ടതും അവർ യോഗത്തിനു രണ്ടു മണിക്കൂർ മുമ്പു സ്ഥലത്തുവന്നു ഫാറം എം. ഡി. സിമ്മനാരിയിൽ യോഗാഫീസിൽ ഏല്പിച്ചു യോഗത്തിൽ പ്രവേശനത്തിനുള്ള ടിക്കററു വാങ്ങിച്ചുകൊള്ളേണ്ടതുമാകുന്നു.

## പരിപാടി

(1) മലങ്കര മെത്രാപ്പോലീത്താസ്ഥാനത്തേക്കു് ആളിനെ തെരഞ്ഞെടുക്കുക. (2) മേല്പട്ടസ്ഥാനത്തേക്കു് ആളുകളെ തെരഞ്ഞെടുക്കുക. (3) അസോസ്യേഷൻ കമ്മററി മെമ്പറന്മാരെ പുതുതായി തെരഞ്ഞെടുക്കുക. (4) അസോസ്യേഷൻ മാനേജിംഗ്കമ്മററി പാസ്സാക്കീട്ടുള്ള ഭരണഘടന പാസ്സാക്കുക. (5) ആവശ്യമെന്നു തോന്നുന്ന മററു സംഗതികളെക്കുറിച്ചു് ആലോചിച്ചു് തീരുമാനം ചെയ്ക.



സർവശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളിൽ വർദ്ധിച്ചിരിക്കുമാറാകട്ടെ. അയതു ദൈവമാതാവായ കന്യകമർത്തമറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ബാവാ, ഇത്യാദി.

എന്നു് മിശിഹാക്കാലം. 1934–നു് കൊല്ലം 1110 വൃശ്ചികം 18–ാം തീയതി കോട്ടയം സുറിയാനി സെമ്മിനാരിയിൽനിന്നും.

(ഒപ്പു്)

M. M. Press, Kottayam.

---

## കുറിപ്പ്

(ഈ കല്പന സമുദായക്കേസ്സിൽ O. S. 111/113–ൽ കോട്ടയം ജില്ലാകോടതി ഡി. 59 അക്കമായും, പിന്നീടു് ഇപ്പോഴത്തെ കാതോലിക്കാബാവായുടെ തിരഞ്ഞെടുപ്പു സംബന്ധമായുണ്ടായ കോട്ടയം ജില്ലാകോടതിയിലെ O. S. 1/1963–ൽ ഡി. 16 അക്കമായും ഹാജരാക്കിയിട്ടുള്ളതാണു്. 1110 ധനുമാസം 11–ാം തീയതി എം. ഡി. സിമ്മനാരിയിൽകൂടി കാലംചെയ്ത കാതോലിക്കാബാവായെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കുകയും, സഭാ ഭരണഘടന പാസ്സാക്കുകയും ചെയ്ത അസ്സോസ്യേഷൻ യോഗം വിളിച്ചുകൂട്ടിയ കല്പനയാണു് ഇതു്. കാലംചെയ്ത ബാവായെ മലങ്കര മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തതു് സാധുവാണോ, ആ അസ്സോസ്യേഷൻ യോഗം ശരിയായി വിളിച്ചുകൂട്ടപ്പെട്ടിട്ടുള്ളതാണോ എന്നുള്ള തർക്കം തീരുമാനിക്കേണ്ടതായി വരികയും, ടി അസ്സോസ്യേഷൻ യോഗം ന്യായമായി വിളിച്ചുകൂട്ടപ്പെട്ടിട്ടുള്ളതാണെന്നും, അതിന്റെ നടപടികൾ മലങ്കരസഭയെ മുഴുവൻ ബാധിക്കുന്നതാണെന്നും സുപ്രീംകോടതി അവസാനമായി വിധിച്ചിട്ടുള്ളതാണു്. (1958 കേരള ലോടൈംസ് പേജ് 721, 744 മുതൽ 747 വരെയുള്ള ജഡ്ജുമെന്റ് 41, 42–ം, 48–ാം പാരാതികൾ നോക്കുക) മാർത്തോമ്മായുടെ സിംഹാസനത്തിലിരുന്നുകൊണ്ടു്

വിളിച്ചുകൂട്ടിയ അസ്സോസ്യേഷൻ യോഗം ന്യായമായി വിളിച്ചുകൂട്ട
പ്പെട്ടിട്ടുള്ളതാണെന്നും, അതിലെ നടപടികൾ സഭയെ ബന്ധിക്കു
ന്നതാണെന്നും സുപ്രീംകോടതി അവസാനമായി തീരുമാനിച്ചിരി
ക്കെ മാർത്തോമ്മാശ്ളീഹായ്ക്ക് സിംഹാസനമില്ലെന്ന വാദത്തിന്
കഴമ്പ് വല്ലതും ഉണ്ടോ എന്നു വായനക്കാർതന്നെ തീരുമാനിച്ചു
കൊള്ളുക).

---

## XII

## പൌലോസ് പീലക്സീനോസ് മെത്രാപ്പോലീത്താ

പുത്തൻകാവു് അസോസ്യേഷനിൽ ചെയ്ത
പ്രസംഗം 26–12–1968.

പ. കാതോലിക്കാസിംഹാസനത്തിൻെറ കീഴിൽ അണിനി
രന്ന് ആ സ്ഥാപനത്തിൻെറ നേതൃത്വത്തിൽ സഭ ഇന്ന് ഇൻഡ്യ
യിൽ ഏക സഭയായി പ്രവർത്തിക്കുന്നതിന് യോജിപ്പുമൂലം ഉണ്ടാ
യിട്ടുള്ള അവസരത്തെ എല്ലാവരും ഉപയോഗപ്പെടുത്തണമെന്നും
പ. അന്ത്യോഖ്യാ സിംഹാസനവുമായുള്ള സ്നേഹബന്ധം എക്കാല
വും പുലർത്തിക്കൊണ്ടു പോകണമെന്നും ഉത്ബോധിപ്പിച്ചു.

പ. കാതോലിക്കാസിംഹാസനം എക്കാലവും ഇവിടെ നില
നിൽക്കും. അതിൽ വാഴുന്ന പൊതു പിതാവിൻെറ നേതൃത്വത്തിൽ
യോജിച്ചുനിന്നു പ്രവർത്തിക്കുവാൻ ദൈവം നമുക്കു സംഗതിയാക്ക
ട്ടെ........ഭാരതത്തിലെ എല്ലാ സഭകളും ഈ പൊതുപിതാവിൻെറ
നേതൃത്വത്തിൽ അണിനിരക്കുന്നതിന് ഈ യോജിപ്പു് ആമുഖമാ
യി പരിണമിക്കട്ടെ. പ. കാതോലിക്കാസിംഹാസനത്തിൻെറ
തണലിൽ ഒമല്ലട്ടക്കാരായ ഞങ്ങൾ കൈയ്യോടുകൂടി കോർത്തു പിടി
ച്ചുനിന്ന് പ്രവർത്തിക്കും. പ. അന്ത്യോഖ്യാ സിംഹാസനവുമായുള്ള
സ്നേഹബന്ധം നമുക്കു വിസ്മരിച്ചുകൂടാ. അന്ത്യോഖ്യാ സിംഹാസ
നവുമായുള്ള സ്നേഹബന്ധവും പരസ്പര ധാരണയും വർദ്ധിച്ചു വ
രട്ടെ.



ഇനിയും ഭിന്നിച്ചു നിൽക്കുന്ന ഇൻഡ്യയിലെ ഇതര സഭാ വി
ഭാഗങ്ങളും പ. കാതോലിക്കാ സിംഹാസനത്തിൻ കീഴിൽ വന്ന്
നമ്മുടെ കർത്താവിനെ സാക്ഷിക്കുവാൻ ദൈവം സംഗതിയാ
ക്കട്ടെ.

[പൌലൂസ് പീലക്സീനോസ് മെത്രാപ്പോലീത്താ 1958–ലെ
സഭാ സമാധാനത്തെ തുടർന്ന് ഡി. 26–ാം തീയതി പുത്തൻകാവിൽ
വച്ചുകൂടിയ അസ്സോസ്യേഷൻ യോഗത്തിൽ ചെയ്ത പ്രസംഗം. Mal:
Sabha· vol. 13 ലക്കം 3, 1959 ജനുവരി, പേജ് 22].

---

## XIII

## കാതോലിക്കാസ്ഥാനാരോഹണ ചടങ്ങുകൾ (22–5–64)

### 1. പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രസംഗം:–

a) വാസ്തവത്തിൽ ഓർത്തഡോക്സ് സുറിയാനിക്കാരായ നമു
ക്ക് രണ്ടാണ് സിംഹാസനങ്ങൾ; ഒന്ന് അന്ത്യോക്യാസിംഹാസ
നം, രണ്ട് വി. തോമ്മാശ്ളീഹായുടെ സിംഹാസനം.
(ടേപ്പു റിക്കാർഡർ)

b) 'ഭിന്നിച്ചു നിന്നവരെ ഒന്നിപ്പിച്ചു എന്ന നിലയിൽ പ.
പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ട് എന്നാളും സ്മരിക്ക
പ്പെടും. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാസിംഹാസ
നവും എന്നും പ്രകീർത്തിതമായിരിക്കും. (മലങ്കരസഭ 1964 ജൂൺ
ലക്കം, പേജ് 26)

c) 'ഭിന്നിപ്പിച്ച സഭയെ പ. പാത്രിയർക്കീസ്ബാവാ തി
രുമേനി ഒന്നിപ്പിച്ച വസ്തുത മലങ്കരസഭ എന്നെന്നും സ്മരിക്കുമെ
ന്നും, പ. പത്രോസിൻെറ സിംഹാസനവും, മാർ തോമ്മായുടെ കാ
തോലിക്കാസിംഹാസനവും രണ്ടാണെങ്കിലും ഒന്നുതന്നെയാണെന്നും
അന്ത്യോക്യായുടെ സിംഹാസനത്തെ സ്നേഹിക്കുന്നവർക്ക് തോമ്മാ
ശ്ളീഹായുടെ സിംഹാസനത്തെ സ്നേഹിക്കാതിരിക്കാൻ സാദ്ധ്യമ
ല്ലെന്നും പ. കാതോലിക്കാബാവാ ചെയ്ത മറുപടിപ്രസംഗത്തിൽ
പ്രഖ്യാപിച്ചു. (1964 മേയ് 23–ലെ മലയാളമനോരമ)

### 2. കേന്ദ്രമന്ത്രി എ. എം. തോമസ്

'പ. പാത്രിയർക്കീസ് ബാവ മലങ്കരയിൽ എഴുന്നെള്ളിയതു് പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൽ പ. കാതോലിക്കാബാവാ തിരുമേനിയെ ആരോഹണം ചെയ്യിക്കാനാണ്'. (മ. സഭ)

### 3. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ

'ദീർഘകാലം ഈ സഭയെ അതുല്യ പ്രഭാവത്തോടെ വഴിനടത്തിയ കാലംചെയ്ത കാതോലിക്കാബാവാ തിരുമനസ്സിലെ വിയോഗത്തിൽ വൈധവ്യം പ്രാപിച്ച കാതോലിക്കാസിംഹാസനം പണ്ഡിതനും ഭക്തനും ആയ ഒരു കാതോലിക്കായുടെ സ്ഥാനാരോഹണത്തോടുകൂടി സനാഥമായിത്തീർന്നിരിക്കുന്നതായി പ്രഖ്യാപിച്ചപ്പോൾ സദസ്യർ ഹസ്തഘോഷം മുഴക്കി'. (മ. സഭ)

# മാർ തോമ്മാശ്ളീഹായുടെ സിംഹാസനം ഒരു നവീന സ്രഷ്ടിയോ?

റവ. ഡോ. കെ. സി. തോമസ്

സഭാചരിത്രത്തിൽ ഗവേഷണം നടത്തി ഡോക്ടർ ബിരുദം സമ്പാദിച്ച കററിക്കണ്ടത്തിൽ റവ. ഫാ. കെ. സി. തോമസ് എഴുതിയിട്ടുള്ള ഈ ഗ്രന്ഥത്തിൽ പ. മാർത്തോമ്മാശ്ളീഹായുടെ പൌരോഹിത്യം, ഭാരതത്തിലെ പ്രേഷിതവേല, സിംഹാസനം എന്നിവയെപ്പററിയും, കാതോലിക്കാമാരും മലങ്കര മെത്രാപ്പോലീത്താമാരും മാർ തോമ്മാശ്ളീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢരായിരിക്കുന്നതായി അവരുടെ കല്പനകളിൽ വിവരിച്ചിട്ടുള്ളതിനെപ്പററിയും, പാത്രിയർക്കീസന്മാർ ഈ രീതിയിൽ അവരെ സംബോധന ചെയ്തിട്ടുള്ളതിനെപ്പററിയും മററും വളരെയേറെ തെളിവുകൾ സഹിതം പ്രതിപാദിച്ചിരിക്കുന്നു.

കാതോലിക്കേററ് പ്രസ്സ്, കോട്ടയം – 4